# ശ്രീ
# രാമകൃഷ്ണകിരണം
## നിർമ്മലാനന്ദചരിതം
### രണ്ടാംഭാഗം.




**ശതാബ്ദപൂർത്തിസ്മാരകം.**

പ്രകാശകൻ:

**ശ്രീരാമകൃഷ്ണനിരഞ്ജനാശ്രമം**
**പ്രസിഡണ്ട്.**

ശ്രീരാമകൃഷ്ണനിരഞ്ജനാശ്രമം,
ശ്രീരാമകൃഷ്ണനഗർ
ഒററപ്പാലം.

വില 1ക. 50നപ.

# മുഖവുര.

കഴിഞ്ഞകൊല്ലം ഏകദേശം ഇതെകാലത്തു് ശ്രീമത് വിവേകാനന്ദസ്വാമികളുടെയും ശ്രീ നിമ്മാലനന്ദസ്വാമികളുടെയും ശതാബ്ദപൂത്തിയാഘോഷം സംബന്ധിച്ചു് ഈ ആശ്രമത്തിൽനിന്നു പ്രസിദ്ധം ചെയ്തിട്ടുള്ള 'ശ്രീരാമകൃഷ്ണകിരണം' എന്ന പുസ്തകത്തിന്റെ മുഖവുരയിൽ പറഞ്ഞിട്ടുള്ളപ്രകാരം ശ്രീ നിമ്മലാനന്ദസ്വാമികളുടെ സംഭാഷണച്ചുരുക്കം ശതാബ്ദപൂത്തി മഹോത്സവം ഉപസംഹരിക്കുന്ന സന്ദർഭത്തിലേക്കു തയ്യാർ ചെയ്തതാകുന്നു. ശ്രീരാമകൃഷ്ണകിരണം, രണ്ടാം ഭാഗം എന്ന ഈ ചെറുപുസ്തകം. ഭഗവൽകിങ്കരനും ഭഗവൽചൈതന്യപ്രകാശവുമായ ശ്രീ സ്വാമിജിയുടെ പാദങ്ങളിൽ ഈ ഉപഹാരം അച്ചനയായിതീരട്ടെ.

ശ്രീരാമകൃഷ്ണനഗർ,
30—11—1963.

പ്രസിഡണ്ടു്,
ശ്രീരാമകൃഷ്ണനിരഞ്ജനാശ്രമം.

# വിഷയാനുക്രമണിക.

---

# ശ്രീരാമകൃഷ്ണകിരണം:

## നിൎമ്മലാനന്ദചരിതം.

[രണ്ടാം ഭാഗം]

### സംഭാഷണങ്ങൾ.

### നമുക്കു വേണ്ടതെന്തു്?

ശ്രീ സ്വാമിജി ചെല്ലുന്നേടത്തെല്ലാം അനേകം സന്ദൎശകന്മാർ വന്നുകൂടുകയും പല വിഷയങ്ങളെപ്പററി ചോദ്യങ്ങൾ ചോദിക്കുകയും അതിനെല്ലാം ശ്രീ സ്വാമിജി യഥോചിതം മറുപടി കൊടുക്കുകയും, പ്രഭാഷണങ്ങൾ നടത്തുകയും പതിവായിരുന്നു. 1916-നവമ്പർമാസത്തിൽ ശ്രീ സ്വാമിജി കോട്ടയത്തു പോയിരുന്നപ്പോൾ പല ഭക്തന്മാരും സന്ദൎശകന്മാരും സമ്മേളിച്ചിരുന്നു. ആ അവസരത്തിൽ അവരോടു് പൊതുവിൽ ഇന്നു നമുക്കെന്തു വിഷയമാണു് വേണ്ടതു് എന്നു ചോദിച്ചു.

സദസ്യരിൽ ഒരാൾ:— "നമുക്കു വേണ്ടതെന്തു്" എന്ന വിഷയമാകട്ടെ, എന്നു പറഞ്ഞു.

സ്വാമിജി:— അങ്ങനെയോ? (സദസ്യരിൽ ഒരാളോടു്) നിങ്ങൾക്കു് വേണ്ടതെന്താണു്?

ഉത്തരം:— സമുദായപരിഷ്കാരം.

സ്വാമിജി:— (മറെറാരാളോട്) നിങ്ങൾക്കോ?

ഉത്തരം:— ധർമ്മപ്രചാരണം.

ഇങ്ങിനെ പലരോടും ചോദിച്ചു. ഓരോരുത്തരും ഓരോ ആവശ്യം പറഞ്ഞു.

സ്വാമിജി:— (ചിരിച്ചുകൊണ്ട്) കണ്ടില്ലേ, ആവശ്യം വ്യത്യാസപ്പെട്ടിരിക്കുന്നതു്? ഓരോരുത്തർക്കും ഓരോന്നാണ് വേണ്ടതു്. അപ്പോൾ സർവ്വർക്കും പൊതുവായ ഒന്നിനെപ്പററി എങ്ങനെ പറയും? എന്നാൽ പലതായി പറഞ്ഞ ആവശ്യങ്ങളുടെ മൂലം നോക്കിയാൽ എല്ലാററിലും സമാനമായ ഒരാവശ്യമുണ്ട് എന്നു കാണാം. അതായതു് ക്ഷേമത്തിന്നും സുഖത്തിന്നും സന്തുഷ്ടിക്കുമുള്ള ആഗ്രഹം. ഏതൊരാളുടേയും ഏതൊരു കർമ്മവും പരിശോധിച്ചു നോക്കിയാൽ അതിന്നടിയിൽ അതിന്നു മൂലമായിരിക്കുന്നതു് ഈ സുഖവാഞ്ഛയാണെന്നു കാണാം.

'സുഖാർത്ഥാഃ പ്രാണിനാം ലോകേ
മതാഃ സർവ്വാഃ പ്രവൃത്തയഃ'

(ലോകത്തിൽ സർവ്വ പ്രാണികളുടേയും, സർവ്വ പ്രവൃത്തികളും സുഖമാഗ്രഹിച്ചുള്ളവയാകുന്നു.)

'സുഖംച ന വിനാ ധർമ്മം
തസ്മാത് ധർമ്മപരോ ഭവേത്'

(സുഖമാവട്ടെ ധർമ്മാചരണം കൂടാതെ സിദ്ധിക്കുന്നതല്ല. അതുകൊണ്ട് മനുഷ്യൻ ധർമ്മപരനായിരിക്കണം) എന്നു പറഞ്ഞിരിക്കുന്നു.

## ധമ്മവും ശാസ്ത്രവും.

ഇതു് പ്രകൃതിശാസ്ത്രത്തിന്റെ ഭരണകാലമാണ് എന്ന റിയാമല്ലോ? ആ ശാസ്ത്രങ്ങളിൽ വളരെ മുമ്പോട്ടു പോയി ട്ടുള്ള രാജ്യക്കാർ ഇപ്പോൾ എന്തുചെയ്യുന്നു? അവരവരുടെ ഉല്ക്കഷത്തിന്നുവേണ്ടി പരസ്പരം പോരാടുന്നു; ദുബ്ബലന്മാരെ കീഴടക്കി മട്ടിക്കുകയും ചെയ്യുന്നു. പ്രാകൃതന്മാരും, ക്രൂര ന്മാരും, വിരൂപികളുമായ പല വഗ്ഗക്കാർ ഇന്ത്യയെ ആക്ര മിച്ചു കീഴടക്കി മട്ടിച്ചുവന്നു. ആ വഗ്ഗക്കാരെല്ലാം ഇപ്പോൾ എവിടെ? അവരുടെ പേരുകൾ ചിലതു് ചരിത്രപുസ്തക ങ്ങളിൽ കാണാം. അവർ നാമാവശേഷന്മാരായിരിക്കുന്നു. എന്നാൽ ഇന്ത്യയോ? ഇന്നും ആത്മോല്ക്കഷത്തിന്നു് യാതൊരു കുറവും തട്ടാതെ പൂണ്ണ ബലത്തോടുകൂടി ജീവിച്ചു വിരാജിക്കുന്നു. ഇതിനെന്തുകാരണം? ഇന്ത്യയുടെ ജീവ ചൈതന്യം നശിച്ചില്ല, അതു നിലനിന്നു വന്നിരിക്കുന്നു എന്നുള്ളതുതന്നെ. ആ ചൈതന്യം ക്ഷയിക്കുമ്പോൾ ഇന്ത്യ യും ക്ഷയം തട്ടും. ഇന്ത്യയുടെ ജീവചൈതന്യം സനാ തന ധമ്മമാണ്. ഓരോ രാഷ്ട്രത്തിന്നും അതാതിന്നു പ്രത്യേ കമായ ജീവചൈതന്യമുണ്ടു്. മററു ശക്തികൾ അപ്രധാന ങ്ങളാണ്. ഇന്ത്യക്കു് ധമ്മം പ്രധാനവും മററു വിഷയങ്ങൾ അപ്രധാനങ്ങളുമാണ്. ഇതരരാജ്യക്കാരുടെ ജീവിതരീതി ചുരുക്കിപ്പറയുന്നതായാൽ ഒരാഴ്ചയിൽ ആറുദിവസം ലൌ കിക വ്യവഹാരവും, ഒരു ദിവസം വിശ്രമവും എന്നാ കുന്നു. എന്നാൽ ഇന്ത്യക്കാരന്നു് വിശ്രമമെന്നുള്ളതില്ല. സൂയ്യനുദിക്കുന്നുണ്ടെങ്കിൽ ആ സമയംമുതൽ ധമ്മാചരണം ആരംഭിക്കുന്നു. അസ്തമിക്കുന്നുണ്ടെങ്കിൽ അപ്പോഴും ധമ്മാ

ചരണം. നമുക്ക് ധർമ്മാചരണം തന്നെയാണ് ജീവിതത്തിൽ പ്രധാന കാര്യം. ഭൌതികാഭ്യുദയം അപ്രധാനം തന്നെ. ഭൌതികാഭ്യുദയത്തിന്ന് അതിന്റെ ഫലമായി തുടൎന്നുവരുന്നതു് എന്താണെന്നു് ഇപ്പോൾ കണ്ണിന്നു മുന്നിൽ കാണുന്നില്ലേ? ഈ ലോകമഹായുദ്ധം അതിന്റെ ഭയങ്കര സന്തതിയല്ലെ? യുദ്ധത്തിൽ വിജയം സിദ്ധിക്കണം, എന്തു ചതിയോ, എന്തന്യായമോ, എന്തധർമ്മമോ പ്രയോഗിച്ചും ജയം നേടണം. ഇതൊന്നാണ് ലക്ഷ്യം. പുരാതന ഭാരതീയരും യുദ്ധത്തിലേപ്പെട്ടിരുന്നു. എന്നാൽ അവരുടെ പദ്ധതി വേറെയായിരുന്നു. അതു് ധർമ്മ്യമായിരുന്നു. ധർമ്മാനുസരണം എന്തും ചെയ്യുന്നതു് ശ്രേയസ്കരമെന്നായിരുന്നു അവരുടെ മതം.

'ധർമ്മ്യാദ്ധി യുദ്ധാത് ശ്രേയോന്യത്
ക്ഷത്രിയസ്യ ന വിദ്യതേ'

എന്നു് ഗീതയിൽ ഭഗവദ്വാക്യം നോക്കുക. പോരാട്ടത്തിലും പല ധർമ്മമുറകളും ഉണ്ടായിരുന്നു. അന്നു് ധർമ്മയുദ്ധമായിരുന്നതു് ഇന്നു് കൂടയുദ്ധമായിരിക്കുന്നു. അന്നു് നേരിട്ടുനിന്നേ യുദ്ധമുണ്ടായിരുന്നുള്ളു. അതും പകൽ സമയത്തു മാത്രം. യുദ്ധത്തിൽ മാത്രമെന്നല്ല ഇന്നു് ഒരു വിഷയത്തിലും ധർമ്മചിന്തയില്ല. അക്ഷരാഭ്യാസം ആരംഭിക്കുന്നതു് "ഹരിഃ ശ്രീ" എന്നായിരുന്നു. ഇപ്പോൾ ഇംഗ്ലീഷു് A എന്നു തുടങ്ങും. അവസാനത്തേക്കു് S. S. എന്നാകും. പണ്ടും ഗുരുകുലവിദ്യാഭ്യാസം കഴിയുമ്പോഴേക്കു് വിദ്യാൎത്ഥി സംയമിയും ധീരനുമാകും. രാജകുമാരന്മാൎക്കും അങ്ങിനെയായിരുന്നു പരിശീലനം. പരീക്ഷിത്തിനെ നോക്കുക!

ഏഴാം ദിവസം നിശ്ചയമായും സൎപ്പം കടിച്ചു് മരിക്കും എന്നറിഞ്ഞു. അപ്പോൾ ഭയാക്രാന്തനായോ? ഇല്ല. നിൎഭയനായി, ചാഞ്ചല്യമററു് മരിപ്പാൻ സന്നദ്ധനായിരുന്നു. ആയുശ്ശേഷം ഭാഗവതശ്രവണത്തിന്നു് വിനിയോഗിച്ചു. ആ വിധം നിൎഭീകതയും ആത്മസംയമവും സാധിപ്പിക്കുന്നതായിരിക്കണം വിദ്യാഭ്യാസം. ഒരു രാജ്യത്തിന്റെ മഹത്വം അതിലെത്ര ധനികന്മാരുണ്ടെന്നോ ആളോഹരിക്കു് എന്തു വരുമാനമുണ്ടെന്നോ ആശ്രയിച്ചല്ല, അതിലെത്ര മഹാത്മാക്കളുണ്ടു് ശാശ്വതസുഖവും, ശാന്തിയും സ്വായത്തമാക്കിയിട്ടുള്ള പുരുഷന്മാരും സ്ത്രീകളും എത്രയുണ്ടു് എന്നു നോക്കിയിട്ടാകുന്നു നിശ്ചയിക്കേണ്ടതു്. ഭൌതികൈശ്വൎയ്യത്തിന്നും, ലോകത്തിൽ പ്രഥമ രാഷ്ട്രമെന്ന കീൎത്തിക്കും കൊതിച്ചു്, രാജ്യങ്ങൾ തമ്മിൽതമ്മിൽ മത്സരിക്കുന്നു. അതിന്റെ ഫലമല്ലെ ഇപ്പോൾ കാണുന്നതു്? സുഖമായും ശാന്തമായും ജീവിച്ചു് ഉല്ക്കൎഷം പ്രാപിക്കേണ്ടവരായ ലക്ഷോപലക്ഷം യുവാക്കളെ നിൎദ്ദയം കൊന്നൊടുക്കിയും അംഗഭംഗപ്പെടുത്തിയും എത്ര നിൎദ്ദോഷികളെ അനാഥരും അവശരുമാക്കിയും ആകുന്നു വിജയത്തിന്നു സാഹസപ്പെടുന്നതു്.! യുദ്ധാവസാനത്തിൽ ജയിച്ച രാജ്യത്തിന്നില്ല സുഖവും ശാന്തിയും; പരാജയപ്പെട്ട രാജ്യത്തിന്റെ കഥ പറയേണ്ടതുമില്ലല്ലൊ.

ശാസ്ത്രജ്ഞാനാദിവിധികൊണ്ടും ബഹുവിധ വിഷയാസക്തിമൂലവും ഇങ്ങനെ പിന്നെയും സംഭവിച്ചുകൊണ്ടിരിക്കുന്നു. ഈ മഹാവിപത്തിന്നു് നിവാരണമുണ്ടാകേണ്ടതല്ലേ? നിവാരണമാൎഗ്ഗം ഇപ്പോൾതന്നെയില്ലേ? അതു്

രാജ്യതന്ത്രജ്ഞന്മാക്കും, ഭരണാധികാരികൾക്കും ധർമ്മപരത്വം ഉണ്ടായിരിക്കുക എന്നുള്ളതാണ്. ആ ധർമ്മമാകുന്നു നമ്മുടെ ജീവചൈതന്യമെന്നു് പറഞ്ഞുവല്ലോ? ആ സനാതനധർമ്മം വേദങ്ങളിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. പുരാതന വൈദിക മതം പ്രകൃതിശക്തികളെ ദേവതകളാക്കി കല്പിച്ച് അതുകളെ സ്തുതിക്കുകയും തൃപ്തിപ്പെടുത്തുകയും ചെയ്യുന്നതായിരുന്നു എന്നു് പാശ്ചാത്യ പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ടു്. പാശ്ചാത്യർ പറയുന്നതു് വേദവാക്യമാണെന്നു കരുതി നമ്മുടെ ഇടയിൽ ചിലരും അതു് വിശ്വസിച്ചിട്ടുണ്ടു്. അവർ വേദം പഠിച്ചവരല്ല, മന്ത്രാർത്ഥം ധരിച്ചിട്ടുള്ളവരല്ല; ധരിപ്പാൻ ത്രാണിയുള്ളവരുമല്ല. മനസ്സിന്നടിയിൽ മത്സരബുദ്ധി വെച്ചുകൊണ്ടാകുന്നു അവർ നോക്കുന്നതു്. പരമതത്വം വെളിപ്പെടുത്തുന്ന വേദമന്ത്രങ്ങൾ ഒന്നോ രണ്ടോ അല്ല. ഉദാഹരണത്തിന്നു് ഒന്നു രണ്ടു മാത്രം കാണിക്കാം.

'ഇന്ദ്രം മിത്രം വരുണം * * ഏകം സത് വിപ്രാബഹുധാവദന്തി.'

(ഇന്ദ്രൻ, മിത്രൻ, വരുണൻ, ഇത്യാദി നാനാനാമങ്ങളിൽ പറയപ്പെടുന്നുണ്ടെങ്കിലും വാസ്തവമായ വസ്തു ഒന്നേ ഉള്ളു വിപ്രന്മാർ പല പ്രകാരത്തിൽ പറയുന്നതു മാത്രമാണു്) ഇതു് പ്രകൃതിയെ ആരാധിക്കുന്നവരുടെ വാക്കാണോ? ബഹുദേവതാ വാദമാണോ? അല്ല. ഇതു് ഏകദേവതാപരവും ശുദ്ധാദ്വൈതവുമാകുന്നു. ഈ പറഞ്ഞതു് ഒരു ഋഗ്വേദമന്ത്രമാണു്. ഇനി ഏററവും പുരാതനങ്ങളിലൊന്നായ ഒരു ഉപനിഷത്തിൽ (ഈശാവാസ്യത്തിൽ) ഒരു

മന്ത്രം കാണിക്കാം. 'പൂഷന്നേകഷേ യമ സൂൎയ്യ പ്രാജാപത്യ * * * സോ ഹ മസ്മി.' (അല്ലയോ സൎവ്വനിയാമകനും, ഭൎത്താവും, ഏകചരനുമായ ജ്യോതി സ്വരൂപ! * * * * അങ്ങയുടെ മംഗളതമമായ മണ്ഡലത്തിൽ വൎത്തിക്കുന്ന ജ്യോതിസ്സ് ഞാൻ തന്നെയാകുന്നു.) സൂൎയ്യമണ്ഡലത്തിൽ യാതൊരു തേജസ്സ് പ്രത്യക്ഷപ്പെടുന്നുവോ അതുതന്നെയാകുന്നു മനുഷ്യഹൃദയത്തിൽക്കൂടേയും പ്രകാശിക്കുന്നതു്. സത്യമായ വസ്തു സൎവ്വഗതവും, ഏകവുമാകുന്നു എന്നു് സാക്ഷാൽക്കരിച്ച മഹൎഷിയുടെ വാക്യമാകുന്നു അതു്. ഏകത്വം എന്ന ആ തത്വത്തിന്നപ്പുറം കടന്നു പോകുവാൻ മനുഷ്യബുദ്ധിക്കു് കഴിവുള്ളതല്ല.

## ഹിന്തുധൎമ്മം.

ഹിന്തുമതം എന്ന തെററായ പേരിൽ അറിയപ്പെടുന്ന ധൎമ്മസഞ്ചയത്തിൽ ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്ന വിഭാഗങ്ങളുടെ ബീജങ്ങൾ വേദങ്ങളിൽ തെളിഞ്ഞുകാണാം. അവ പരസ്പരവിരുദ്ധങ്ങളല്ല. ആത്മസാക്ഷാല്ക്കാരവിഷയത്തിൽ മനുഷ്യമനസ്സ് സ്വാഭാവികമായും, ക്രമത്തിലും വളൎന്നു് പരിണമിക്കുന്ന അവസ്ഥകളാകുന്നു അവ. ഈ മൂന്നു സമ്പ്രദായങ്ങളുടേയും പ്രണേതാക്കളായ ശ്രീമാധ്വ, ശ്രീ രാമാനുജ, ശ്രീശങ്കര ആചാൎയ്യന്മാർ ഇതുകളിൽ ഓരോ നിലയെ ബലപ്പെടുത്തി പറഞ്ഞിരിക്കുന്നതു് മാത്രമാകുന്നു. അതാതു നിലയെ സംബന്ധിച്ചും ഓരോ വേദവാക്യങ്ങളെ ആസ്പദിച്ചും അവർ സ്ഥാപിച്ചിട്ടുള്ളതു് ശരിയുമാകുന്നു. ശ്രുതി വാക്യങ്ങൾ ഏതു കാലത്തും പ്രബലങ്ങളായിരിക്കും.

ശ്രുതികൾക്കു ശേഷം ഉണ്ടായവയാകുന്നു സ്മൃതികൾ. ഓരോ ജനസമുദായത്തിന്റേയും ആചാരം കാലദേശാവസ്ഥകൾക്കനുസരിച്ചു് മാറിക്കൊണ്ടിരിക്കും. ആചാരങ്ങളെ വിധിക്കുന്നതും നിയന്ത്രിക്കുന്നതുമായ സ്മൃതികളും തത്തൽകാലാനുസാരം മാറിക്കൊണ്ടിരിക്കും. ഈ യുഗത്തിന്നുള്ള സ്മൃതി പരാശരന്റേതാണെന്നു പറയുന്നു. കേരളത്തിലെ ആചാരങ്ങളായിരിക്കയില്ല മററു ദേശങ്ങളിൽ ആചാരങ്ങൾ. ഹിമാലയപ്രദേശങ്ങളിൽ കുപ്പായം ധരിച്ചുകൊണ്ടാണു് ക്ഷേത്രങ്ങളിൽ പൂജ ചെയ്യുന്നതു്. കേരളത്തിൽ അങ്ങിനെ ചെയ്താൽ ക്ഷേത്രം അശുദ്ധമായി എന്നുപോലും പറയും. എന്നാൽ ഹിമാലയത്തിലാവട്ടെ, കേരളത്തിലാവട്ടെ മറെറവിടേയെങ്കിലുമാവട്ടെ ആരാധനാമന്ത്രങ്ങൾ ഒന്നുതന്നെ, ഗായത്രി ഒന്നുതന്നെ. അതുകൾ ശ്രുതിപ്രോക്തങ്ങളാണു് ശ്രുതിപ്രോക്തങ്ങളായ മന്ത്രങ്ങൾക്കാവട്ടെ വിധികൾക്കാവട്ടെ ഒരിടത്തും ഒരു കാലത്തും മാററമില്ല. ആചാരങ്ങൾ മാറിക്കൊണ്ടിരിക്കുന്നവയാണു്. ശ്രുതികൾക്കനുസരിച്ചേടത്തോളം മാത്രം ആകുന്നു സ്മൃതികൾക്കു് പ്രാമാണ്യമുള്ളതു്. ശ്രുതിവിരുദ്ധമായ സ്മൃതിവാക്യം ഏതായാലും അതു് ത്യാജ്യമാകുന്നു. വേദങ്ങളിലും, ഉപനിഷത്തുകളിലും പ്രതിപാദിക്കപ്പെട്ടിട്ടുള്ള തത്വസംഹിതയാകുന്നു ആര്യധർമ്മപ്രകാശകമായിരിക്കുന്നതു്.

## ധർമ്മസ്കന്ധങ്ങൾ.

ധർമ്മത്തിന്നു് മൂന്നു സ്കന്ധങ്ങളുണ്ടു്, ആദ്ധ്യാത്മികം, ആധിഭൌതികം, ആധിദൈവികം, ഇതിൽ ആധിഭൌതികം പഞ്ചമഹാഭൂത സംബന്ധമായി സ്ഥൂലദ്രവ്യസംബ

ന്ധമായി ഉള്ള എല്ലാ സംഗതികളും ഉൾപ്പെടുന്നതാണ്. രാജ്യതന്ത്രകാര്യവും അതിൽ ഉൾപ്പെടും. ആധിദൈവികം സൂക്ഷ്മഭൂതങ്ങളേയും, ദേവതകളേയും സംബന്ധിച്ചതാണ്. ആദ്ധ്യാത്മികമാകട്ടെ ആത്മാവിനെ സംബന്ധിച്ചതുമാണ്. ഈ ആദ്ധ്യാത്മിക ധർമ്മം അവതാര പുരുഷന്മാരിൽ നിന്നും ആത്മജ്ഞാനികളിൽനിന്നും ഗ്രഹിക്കേണ്ടതാണ്. അതുപദേശിപ്പാൻ ശാസ്ത്ര പണ്ഡിതന്മാർ മാത്രമായിട്ടുള്ളവർ അർഹന്മാരല്ല. ഈ ധർമ്മത്തെയാകുന്നു വേദാന്തമെന്നും പറയുന്നതു്. വേദാന്തമെന്നതു് ഒരു പുസ്തകമല്ല. വേദമെന്നാൽ ജ്ഞാനം എന്നർത്ഥമാണ്. വേദാന്തം വേദത്തിന്റെ അവസാനം, ജ്ഞാനത്തിന്റെ പരിസമാപ്തി ആകുന്നു. അതു് ഗ്രന്ഥപഠനം കൊണ്ടുണ്ടാവുന്നതല്ല.

'തദ്വിദ്ധി പ്രണിപാതേന പരിപ്രശ്നേന സേവയാ
ഉപദേക്ഷ്യന്തി തേ ജ്ഞാനം ജ്ഞാനിനഃ തത്വദർശിനഃ

(അതു് അറിവാൻ ആഗ്രഹമുള്ളവർക്ക് അവരുടെ വിനയവും, സേവയും, ജിജ്ഞാസയും മൂലം സന്തോഷിച്ച് തത്വദർശികളായ ജ്ഞാനികൾ ഉപദേശിക്കും എന്നാണ് ഭഗവാൻ ഗീതയിൽ പറഞ്ഞിരിക്കുന്നതു്. അതറിയേണ്ടതിന്നു്

'തദ്വിജ്ഞാനാർത്ഥം സദ്ഗുരുമേവാഭിഗച്ഛേത്
സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം.'

(ചമത കയ്യിലെടുത്തു് ശ്രോത്രിയനും, ബ്രഹ്മനിഷ്ഠനുമായ സദ്ഗുരുവിന്റെ സമീപത്തു് ചെല്ലണം. ഉപദേശിക്കുന്ന ഗുരു ശ്രോത്രിയനും അകാമഹതനും ബ്രഹ്മനിഷ്ഠനുമായിരിക്കണം. ആരാണ് ശ്രോത്രിയൻ? ശ്രവണമുണ്ടായിട്ടുള്ളവൻ? എന്തിൻെറ ശ്രവണം? ദിവ്യജ്ഞാനത്തിൻെറ

മഹാവാക്യപ്രതിപാദിതമായ ജ്ഞാനം. അതു് കമ്മകാണ്ഡ ജ്ഞാനമല്ല. കമ്മവിധികൾ സ്വയം നോക്കി പഠിക്കാം. ശ്രോത്രിയൻ അകാമഹതനുമായിരിക്കണം. "വിഹായ കാമാൻ യഃ സവ്വാൻ'' എന്നു പറഞ്ഞിട്ടുള്ള വിധം സവ്വ കാമങ്ങളേയും ത്യജിച്ചിട്ടുള്ളവനായിരിക്കണം. ദക്ഷിണക്കു വേണ്ടി ഉപദേശിക്കുന്നവനായിരിക്കുകയില്ല; ആ ഗുരു ബ്രഹ്മനിഷ്ഠനുമായിരിക്കണം.

യസ്ത്വാത്മരതിരേവസ്യാദാത്മ തൃപ്തശ്ച മാനവഃ
ആത്മന്യേവച സന്തുഷ്ട സ്തസ്യകായ്യം ന വിദ്യതെ!

(ആത്മരതിയും, ആത്മതൃപ്തനും, ആത്മാവിൽ മാത്രം തുഷ്ടിയോടു കൂടിയവനും ആയ ആൾക്കു് ചെയ്യുവാൻ ബാദ്ധ്യതപ്പെട്ടതായി ഒരു കായ്യവുമില്ല. അദ്ദേഹം കൃപ നിമിത്തം മാത്രം ഉപദേശിച്ചുകൊടുക്കുന്നു.)

## ധമ്മ ഗ്ലാനി-അവതാരം.

ഈ ധമ്മത്തിന്നു് ചില കാലത്തു് ഗ്ലാനി ഭവിക്കുന്നുണ്ടു്. അപ്പോളതിനെ സ്ഥാപിപ്പാൻ അവതാരങ്ങൾ ഉണ്ടായി വരുന്നുണ്ടു്. എന്നാൽ ധമ്മത്തിന്നു് ഉയച്ച്ചയോ, താഴ്ചയോ, വാട്ടമോ, കോട്ടമോ എങ്ങനെയുണ്ടാവും? അതു് നിത്യസത്യമാണു്. വികാരപ്പെടുന്നതല്ല. അതിന്നു് ഗ്ലാനി എന്നു പറഞ്ഞതിന്റെ താല്പര്യമെന്തു്? അതിനെ സംബന്ധിച്ചു് ജനങ്ങൾക്കുള്ള ജ്ഞാനവും, അതിന്റെ പ്രചാരവും, അതനുസരിച്ചുള്ള ആചരണവും ക്ഷയിക്കുന്നതിനെയാകുന്നു ധമ്മത്തിന്റെ ഗ്ലാനി എന്നു പറയുന്നതു്. അജ്ജുനന്നു് ഭഗവാൻ ഉപദേശിച്ച യോഗം ആദിയിൽ ഭഗവാൻ വിവ

സ്വാന്നു് ഉപദേശിച്ചതായിരുന്നു. യോഗം അവ്യയവുമാണു്. എന്നാൽ വളരെ കാലം ചെന്നപ്പോൾ അതു നഷ്ടമായി. അതായതു് ജനങ്ങൾക്കതിന്റെ ജ്ഞാനമില്ലാതായി.

'ഇമം വിവസ്വതേ യോഗം പ്രോക്തവാനഹമവ്യയം

* * * *

സകാലേനേഹ മഹതാ യോഗോ നഷ്ടഃപരന്തപ'

ഇങ്ങനെ കാലക്രമത്തിൽ ധമ്മജ്ഞാനവും ധമ്മാചരണവും, മറന്നും കറഞ്ഞും വരുമ്പോൾ ലോകക്ഷേമത്തിന്നുവേണ്ടി അതുകളെ വീണ്ടും സ്ഥാപിപ്പാൻ ഈശ്വരൻ—അഥവാ ആധികാരികപുരുഷന്മാർ ഭൂമിയിൽ അവതരിക്കുന്നു. ഓരോ കല്പകാലത്തിന്നും അതിന്റെ ആധികാരിക പുരുഷന്മാരുണ്ടു്. ആ കല്പത്തിൽ അവതരിക്കുന്നതു് എപ്പോഴെപ്പോഴായാലും അതു് ആ കാലത്തെ ആധികാരിക പുരുഷനാണു്. ഓരോ അവതാരവും മുമ്പുണ്ടായിരുന്ന അവതാരങ്ങളെ നിഷേധിക്കുകയോ ഖണ്ഡിക്കുകയോ ചെയ്തിട്ടില്ല. മാറിമാറി വരുന്ന കാലസ്ഥിതിക്കനുസരിച്ചു് ധമ്മരഹസ്യങ്ങളെ അധികമധികം പ്രകാശിപ്പിക്കുകയും ധമ്മകാര്യം പൂത്തിപ്പെടുത്തുകയും ആകുന്നു ചെയ്തുവന്നിട്ടുള്ളതു്. ഈ യുഗത്തിലെ അവതാരമാകുന്നു ശ്രീരാമകൃഷ്ണൻ.

## കാലചക്രഭ്രമണം.

കാലചക്രഭ്രമണത്തിൽ ജഗത്തിന്റെ ജന്മസ്ഥിതി പ്രളയങ്ങൾ നടന്നുകൊണ്ടേ ഇരിക്കും. അതിന്നനുസരിച്ചു് അതിലുൾപ്പെട്ട ധമ്മത്തിന്നും ഉയച്ചയും, നിലനില്പും, താഴ്ചയുമുണ്ടായിരിക്കും. മന്ത്രദ്രഷ്ടാക്കളും തത്വം നേരിട്ടു

കണ്ടിരുന്നവരുമായ ബ്രാഹ്മണരുടെ പിൻതുടച്ച്ക്കാർ കാലക്രമത്തിൽ ഭോഗൈശ്വര്യങ്ങളിലും, സ്വർഗ്ഗപ്രാപ്തിയിലും ബദ്ധശ്രദ്ധരായി. അതുകൾക്കുവേണ്ടി യാഗാദി കർമ്മകലാപങ്ങളിൽ അധികം മനസ്സവെച്ചു. അതു വഴിക്കു് അവക്കു് ലൌകികാഭ്യുദയം ഉണ്ടായതോടുകൂടി അദ്ധ്യാത്മ ജ്ഞാനവും ശക്തിയും ക്ഷയിച്ചവന്നു. എന്നാൽ ആ ജ്ഞാനവും, ശക്തിയും അപ്പോഴെക്കു് ക്ഷത്രിയന്മാർ സമ്പാദിച്ചു. അതിനുശേഷം ആത്മജ്ഞാനസമ്പാദനാർത്ഥം ബ്രാഹ്മണർ ക്ഷത്രിയന്മാരെ ആശ്രയിച്ചു തുടങ്ങി. അതിന്നു് ഉദാഹരണങ്ങൾ പലതും ഉപനിഷത്തുക്കളിൽ കാണാം. വേദവ്യാസൻ, ശുകദേവനെ ജനകന്റെ സമീപത്തേയ്ക്കു് അയച്ചതായി പറയുന്നുണ്ടല്ലോ. ഭീഷ്മർ പലക്കും ജ്ഞാനോപദേഷ്ടാവായിരുന്നു. കാലക്രമത്തിൽ ക്ഷത്രിയശക്തിയും കുറഞ്ഞു. വൈശ്യന്മാർ ലൌകികാഭ്യുദയത്താൽ പ്രബലന്മാരായി. വൈശ്യപ്രാബല്യം അധികം പ്രത്യക്ഷമായി കാണുന്നതു് വിദേശങ്ങളിലാണു്. അവിടേയും ഇതുപോലെ മതാധികാരികൾക്കു് ആയിരുന്നു ഒരു കാലത്തു് പ്രാബല്യം. രാജാക്കന്മാർപോലും അവരെ വണങ്ങിയും അവരുടെ കല്പനകൾ അനുസരിച്ചും ഇരുന്നു. എന്നാൽ അതിൽ പിന്നീടു് പുരോഹിതശക്തി മന്ദിച്ചു. രാജശക്തി വളൎന്നു. പിന്നെയും കുറച്ചുകാലം കഴിഞ്ഞപ്പോൾ ശക്തി വൈശ്യരിലേക്കു സംക്രമിച്ചു. രാജാവു് വൈശ്യക്കു വഴിപ്പെടേണ്ടിവന്നു. സ്വാധികാരം പലതും ജനങ്ങൾക്കു് വിട്ടുകൊടുത്തു. തലപോലും കൊടുത്തു. ഈ വൈശ്യശക്തി എന്നു പറഞ്ഞതു് ധനശക്തി തന്നെ; വാണിജ്യവ്യവസായങ്ങൾ മൂലം സമ്പാദിച്ച ധനശക്തി ഇംഗ്ലീഷു

കാരും മററു വിദേശിയരും ഈ ഭാരതഭൂമിയിലേക്കു വന്ന തെന്തിന്നു്? ജ്ഞാനമോ, മോക്ഷമോ സമ്പാദിക്കാനായിരുന്നുവോ? അവരുടെ യുദ്ധങ്ങൾ ധർമ്മസ്ഥാപനത്തിന്നായിരുന്നുവോ? ഇന്നു് ലോകത്തിൽ മുന്നണിയിൽ വന്നിട്ടുള്ള രാജ്യങ്ങളെ നോക്കുക! അവർ വാണിജ്യ വ്യവസായങ്ങൾ മൂലവും നവീന പ്രകൃതിശാസ്ത്രപ്രയോഗത്താലും ലൌകിക ശക്തിയും സമ്പത്തും സമ്പാദിച്ചു് വൎദ്ധിപ്പിച്ചു. നിങ്ങൾക്കും ഒരുയൎന്ന രാഷ്ട്രമാകണമെന്നുണ്ടെങ്കിൽ വൈശ്യപ്രഭാവം നിങ്ങളും സമ്പാദിക്കണം. നിങ്ങൾ സാമ്പത്തികമായി അധഃപ്പതിച്ചുകിടക്കുമ്പോൾ നിങ്ങൾ അന്യരാജ്യങ്ങളുടെ നിന്ദക്കു പാത്രമാകും. ശാസ്ത്രസഹായത്തോടുകൂടി വ്യവസായ വാണിജ്യാദി വിഷയങ്ങളിൽ കഠിന പ്രയത്നം ചെയ്തു് നിങ്ങൾ ഉയരണം. അതിന്നു വേണ്ട വിദ്യാഭ്യാസമാണു് ഇവിടെ അത്യാവശ്യമായിരിക്കുന്നതു്. ഈ ബോധം നിങ്ങളുടെ തലവന്മാൎക്കു് തലയിൽ കയറുന്നില്ല. "ഞങ്ങൾ ഹൈസ്കൂളുകൾ സ്ഥാപിച്ചു. ഹൈസ്കൂളുകളെ കോളേജുകളാക്കി ഉയൎത്തി. ഇങ്ങിനെ ഞങ്ങൾ സമുദായ സേവ ചെയ്യുന്നു"! ഇതാണോ സമുദായ സേവ? ഒരു സൈന്യത്തിന്നു വേണ്ടുന്ന ബി. എ. ക്കാരുണ്ടു്, ബി. എൽ. ക്കാരുണ്ടു്. ദാസ്യവൃത്തികൊണ്ടോ ദുർവ്യവഹാരങ്ങളെക്കൊണ്ടോ കഴിഞ്ഞുകൂടുന്നതു് പൌരുഷമാണോ?

ഈ വൈശ്യ പ്രതാപവും അടുത്തകാലത്തു് അടിപ്പെട്ടുപോകും, ശൂദ്രവാഴ്ച തലപൊക്കും, പടം വിരുത്തും, കൊത്തി എന്നും വരും. എന്താണു് ഈ ശൂദ്രത്വം എന്നു പറയുന്നതു്? പ്രയത്നം, തൊഴിൽ എന്നു പറയുന്നതു് തന്നെ.

അതിന്റെ ലക്ഷണങ്ങൾ ഇവിടേയും കണ്ടു തുടങ്ങിയിട്ടുണ്ടു്. നിങ്ങളുടെ ചവിട്ടടിയിൽ കിടന്നു് ഇഴഞ്ഞും കൊണ്ടിരുന്നവർ പടം വിരുത്തി ഊതിത്തുടങ്ങിയതു് കാണുന്നില്ലെ? മദ്രാസിൽ ജസ്റ്റിസ് പാർട്ടി എന്നു പറയുന്ന അബ്രാഹ്മണ പ്രസ്ഥാനം അതിന്റെ ചിഹ്നമല്ലെ? മുതലാളി തൊഴിലാളി മത്സരം മൂത്തുവരുന്നതും അതിന്റെ ഫലമല്ലേ. ഒരു കൂട്ടം ജനങ്ങൾ എന്നും പ്രഭുക്കളും യജമാനന്മാരുമായിരിക്കുക, അമിത സുഖമനുഭവിക്കുക. അവക്കുവേണ്ടി മറെറാരു കൂട്ടം ജനങ്ങൾ എന്നും ദാസന്മാരും അടിമകളുമായിരുന്നു് ദേഹാദ്ധ്വാനംചെയ്തു് കഷ്ടപ്പെടുക, ഈ നില ശാശ്വതമാവാൻ പാടുള്ളതല്ല. ചക്രത്തിരിപ്പിൽ താഴെയുള്ളതു് പൊന്തി വരും. മുകൾപ്പെട്ടതു് അടിപ്പെടും. ഒരു ജീവിത കാലത്തു് എന്തെല്ലാം മാററങ്ങൾ വന്നുകാണുന്നു. രാജ്യഭരണ കാര്യത്തിൽ, സാമ്പത്തിക നയത്തിൽ, സമുദായഘടനയിൽ, കുടുംബജീവിതത്തിൽ, ആചാരങ്ങളിൽ, വിചാരഗതിയിൽ, വസ്ത്രധാരണത്തിൽ, ആഭരണങ്ങളിൽ, ഭക്ഷണത്തിൽ ഇവയിൽ എല്ലാററിലും മാററം ദ്രുതഗതിയിൽ വന്നുകൊണ്ടിരിക്കുന്നത് കാണുന്നില്ലെ? എന്നാൽ ഒരു മാലയിൽ നൂലെന്നപോലെ സർവ്വ പരിവർത്തനങ്ങളിൽക്കൂടിയും തുടന്നു പോകുന്ന ഒരു തത്വ സൂത്രമുണ്ടു്. അതായതു് പരിപൂർണ്ണതയും അനശ്വരമായ സുഖവും, പ്രാപിപ്പാനുള്ള സ്ഥിരാഭിലാഷം. മനുഷ്യൻ വളൎന്നു് വളൎന്നു് വികസിച്ചു് ദേവനാകുന്നതുവരെയും, ശാശ്വതാനന്ദം പ്രാപിക്കുന്നതുവരെയും സ്ഥിതിഗതികൾ മാറിക്കൊണ്ടേ ഇരിക്കും. കാലത്തിന്നധീനമായതെല്ലാം പരിണമിക്കും. കാലമെന്നതുതന്നെ പരി

ണാമ സ്വരൂപമാണല്ലോ. "കലാകാഷ്ഠാദിരൂപേണ പരിണാമ പ്രദായി." എന്നല്ലെ അതിനെ പറഞ്ഞിരിക്കുന്നതു്!

## മതങ്ങൾ.

ഈ നിത്യ സുഖാന്വേഷണത്തിൽ ചിരകാല നിരീക്ഷണ പരീക്ഷണങ്ങൾകൊണ്ടോ അഥവാ ദൈവായത്തമായോ ആ നിത്യാനന്ദം സിദ്ധിച്ച മഹത്തുക്കൾ മനുഷ്യലോകത്തിന്നു് ആ നിത്യാനന്ദസിദ്ധിക്കു് സഹായിപ്പാൻ വേണ്ടി ഉപദേശിച്ചിട്ടുള്ള നേരായ മാൎഗ്ഗങ്ങൾ ആകുന്നു വിവിധമതങ്ങൾ. അവയിൽ പലതും അനേക ശതവൎഷങ്ങളായി നിലനിന്നു വന്നിട്ടുള്ളവയാകുന്നു. അവ പല സംഗതികളിലും പരസ്പരം വിരുദ്ധങ്ങളെന്നു തോന്നാവുന്നവയും ആകുന്നു. ആ മാൎഗ്ഗങ്ങൾ ശരിയായിട്ടുള്ളവയോ പ്രാപ്യസ്ഥാനത്തെത്തിക്കുന്നവയോ എന്നു് പ്രബലമായ സന്ദേഹം നേരിട്ടു; തീവ്രമായ വാദപ്രതിവാദങ്ങൾ മുഴങ്ങി. അവയെ പ്രശാന്തമാക്കുവാൻ, അവയെ സ്വന്തമനുഷ്ഠാനത്താൽ പരീക്ഷിച്ചു് അവയുടെ സാധുത്വം സ്ഥാപിക്കുവാനാകുന്നു കാലപുരുഷൻ ശ്രീരാമകൃഷ്ണനായി് അവതാരം ചെയ്തതു്. അതിന്നുവേണ്ടിയാകുന്നു അദ്ദേഹം കഠിനസാധനകൾ അനുഷ്ഠിച്ചതു്. അദ്ദേഹം ഒരു ഹിന്തുവോ, ക്രിസ്ത്യനോ മുസൽമാനോ മറെറതെങ്കിലും ഒരു മതക്കാരനോ ആയിരുന്നില്ല. അദ്ദേഹം എല്ലാം ആയിരുന്നു. മനുഷ്യത്വത്തിന്റെയും, ദിവ്യത്വത്തിന്റെയും പ്രത്യക്ഷമൂൎത്തിയായിരുന്നു.

## കാലത്തിന്നനുസരിച്ചു് അവതാരം.

ഓരോ കാലത്തിന്നും ദേശത്തിന്നും അതിന്റെ പ്രത്യേകതകളുണ്ടു്. അതുകളെ അനുസരിച്ചാണു് അവതാരങ്ങൾ

ഉണ്ടാവുന്നതു്. ഓരോ പുതിയ ഭരണാധികാരികളുടെ കാലത്തും ഓരോ പുതിയ നാണ്യങ്ങൾ വേറെ വേറെ ഉണ്ടാകുന്നുണ്ടല്ലൊ. പഴയ നാണ്യങ്ങൾ അപ്പോൾ നടപ്പില്ലാതേയുമാകുന്നു. അതാതു കാലത്തെ നാണ്യങ്ങൾകൊണ്ടു് ക്രയവിക്രയം നിഷ്പ്രയാസം. സാധിക്കും. പഴയ നാണ്യങ്ങൾക്കു് വിലയില്ലെന്നല്ല. എന്നാൽ അധികം പ്രയോജനപ്പെടുന്നതു് അന്നന്നു നടപ്പുള്ളവയാണു്. ശ്രീരാമന്റെ കാലത്തെ സ്ഥിതിയായിരുന്നില്ല കൃഷ്ണന്റെ കാലത്തു്. അതിൽനിന്നും കാലം മാറിമാറി വന്നു. ശങ്കരാചാര്യർ രാമാനുജാചാര്യർ മുതലായവരുടെ കാലത്തു് ശാസ്ത്രവാക്യങ്ങളെ പ്രമാണമാക്കി വ്യാഖ്യാനങ്ങളും, തർക്കയുക്തികളും ഉപയോഗിച്ചു് ഓരോ പ്രത്യേക സമ്പ്രദായങ്ങളെ സ്ഥാപിക്കേണ്ടിവന്നിരുന്നു. അതുകൊണ്ടു് അവർക്കു് വേദവേദാംഗാദിശാസ്ത്രങ്ങളുടേയും, സംസ്കൃതഭാഷയുടേയും ജ്ഞാനം അത്യാവശ്യമായിരുന്നു. ശ്രുതി സ്മൃതികളെ പ്രമാണമാക്കിയിരുന്ന കാലമായിരുന്നു അതു്. അവരുടെ പ്രസ്ഥാനങ്ങൾ അന്നു് ഭാരതഖണ്ഡത്തിൽ മാത്രം വ്യാപിപ്പാൻ ഉദ്ദേശിച്ചവയും അതിനു മതിയായിരുന്നവയും ആയിരുന്നു., ഇപ്പോഴാവട്ടെ നവീന പ്രകൃതിശാസ്ത്രങ്ങളുടേയും തത്വചിന്തകളുടേയും മുന്നേററത്താൽ പഴയ സ്ഥിതിഗതികൾ പാടെ മാറിയിരിക്കുന്നു. നിരീക്ഷണപരീക്ഷണങ്ങളുടേയും, പ്രത്യക്ഷപ്രമാണത്തിന്റേയും അവൈദികങ്ങളായ നാനാമതങ്ങളുടേയും തള്ളിക്കയററംനിമിത്തം തത്വചിന്താലോകം അശാന്തവും പ്രക്ഷുബ്ധവും ആയിരിക്കുന്നു. മതസമ്പ്രദായങ്ങളോ, യുക്തിചിന്തകളോ, ധർമ്മസംരംഭങ്ങളോ

സവ്വലോകവ്യാപികളായി തീന്നിരിക്കുന്നു. അതുകൊണ്ടു് ഈ കാലസ്ഥിതിക്കു വേണ്ടിവന്ന അവതാരം സവ്വലോക ഹിതാത്ഥമാകേണ്ടിവന്നു. അതു് മതം, ആചാരം, ഭാഷാ മുതലായ ബഹുവിധവൈവിദ്ധ്യത്തോടും, മത്സരബുദ്ധിയോ ടുംകൂടിയ ലോകത്തിനു് ഒട്ടാകെ തത്വബോധമുണ്ടാക്കു ന്നതും, സുഗമമാൎഗ്ഗങ്ങൾ കാണിക്കുന്നതും നിരീക്ഷണപരീ ക്ഷണങ്ങളെക്കൊണ്ടു് തത്വം പ്രത്യക്ഷമാക്കികൊടുക്കുന്നതും ആകേണ്ടിയുംവന്നു.

ഓരോ മതക്കാരും അവരുടെ മതഗ്രന്ഥങ്ങൾ മാത്രം ദിവ്യങ്ങളും, പ്രമാണഭൂതങ്ങളുമാണെന്നു് വാദിക്കുന്നു. തക്കയുക്തിയിലും തത്വചിന്തയിലും ഏപ്പെട്ടിരി ക്കുന്നവർ ഓരോരുത്തരും അവരവരുടെ യുക്തികളും, തത്വദശ്നങ്ങളും, മാത്രം സാധുവാ ണെന്നും സിദ്ധാന്തിക്കുന്നു. എന്നാൽ മേല്പറഞ്ഞ പ്രമാണ ങ്ങളുടെ ദിവ്യത്വമോ, ദശ്നങ്ങളുടെ സാധുത്വമോ പ്രത്യ ക്ഷമല്ലതാനും. അങ്ങിനെയിരിക്കെ തത്വഗ്രഹണത്തിന്നു് നിൎവ്വാദമായ മാർഗ്ഗം നിരീക്ഷണപരീക്ഷണങ്ങളും പ്രത്യ ക്ഷീകരണവും, സ്വാനുഭവവും ആകുന്നു. ഇതു സാധിപ്പാ നായിരുന്നു അവതാരം ആവശ്യമായിരുന്നതു്. അതിന്നാ യിരുന്നു ശ്രീരാമകൃഷ്ണൻ അവതരിച്ചതു്. അദ്ദേഹം ഒരു വിദ്യയും അഭ്യസിച്ചില്ല, മതഗ്രന്ഥങ്ങൾ ഒന്നും പഠിച്ചില്ല, വാദകോലാഹലത്തിൽ ഏർപ്പെട്ടില്ല. ഈശ്വരനുണ്ടോ? ആത്മാവുണ്ടോ? ഭിന്നമതങ്ങളിലെയും പ്രഖ്യാപനങ്ങളും സിദ്ധാന്തങ്ങളും സത്യത്തിനൊത്തവയൊ, വിശ്വാസയോ ഗ്യങ്ങളോ അനുഭവപ്പെടുത്താവുന്നവയോ എന്നു് ആത്മാ ത്ഥമായി സ്വയം പരീക്ഷിച്ചുനോക്കി. ആ പരീക്ഷയാ

വട്ടെ മുമ്പൊരിക്കലും ഒരു മനുഷ്യനോ അവതാരപുരുഷൻ തന്നെയോ ചെയ്തിട്ടില്ലാത്ത വിധം കഠിനവും, പൂർണ്ണവും, സർവ്വവ്യാപകവുമായിരുന്നു. അദ്ദേഹം സ്വയം സർവ്വമതമഹാസഭയായും സർവ്വമത പരീക്ഷണശാലയായും വിരാജിച്ചു.

"തർക്കോഽപ്രതിഷ്ഠഃ ശ്രുതയോ വിഭിന്നാഃ"

(തർക്കത്തിന്നു് നിലയില്ല, അവസാനമില്ല ശ്രുതിപ്രമാണം പലതാണു്.) ഈശ്വരൻ ഉണ്ടോ ഇല്ലയോ എന്നു് അനേകായിരം സംവത്സരങ്ങളായി തുടൎന്നുവന്നിട്ടുള്ള വാദി ഇന്നും തുടൎന്നുകൊണ്ടിരിക്കുന്നു. ആ ചോദ്യത്തിന്നു് അറുതം വരുത്തുന്ന ഒരു സമാധാനം ഉണ്ടു്. അതു് "ഈശ്വരനുണ്ടു്. ഞാൻ കണ്ടിട്ടുണ്ടു്, ഞാൻ കാണുന്നുണ്ടു്. നിങ്ങൾക്കും കാണാം. നിങ്ങൾ ഏതു മതക്കാരനായിരുന്നാലും വേണ്ടതില്ല, ഒരു മതത്തിലും ചേൎന്നവനല്ലെങ്കിലും വേണ്ടതില്ല. നിങ്ങൾ നാസ്തികനായാലും വേണ്ടതില്ല, നിങ്ങൾക്കു് കാണാം. നിങ്ങൾക്കതിന്നു് ആഗ്രഹമുണ്ടായിരിക്കയും അതിന്നുവേണ്ടി പ്രയത്നിക്കുകയും ചെയ്താൽ മതി. നിങ്ങൾ പുരുഷനോ, സ്ത്രീയോ, പണ്ഡിതനോ, പാമരനോ, കറുത്തവനോ, വെളുത്തവനോ, ആൎയ്യനോ, അനാൎയ്യനോ, ആരായിരുന്നാലും ഈശ്വരനെ കാണ്മാൻ, ആത്മാവിനെ സാക്ഷാൽക്കരിപ്പാൻ നിങ്ങൾ തീവ്രമായി ആഗ്രഹിക്കുന്നുണ്ടോ? ആ പരമ ലാഭത്തിന്നുവേണ്ടി, ആ ജന്മസാഫല്യപ്രാപ്തിക്കുവേണ്ടി പരിശ്രമിപ്പാൻ നിങ്ങൾ സന്നദ്ധനാണോ? എന്നാൽ നിങ്ങൾക്കു് ഈശ്വരനെ കാണാം." ഇതാണു് അദ്ദേഹം സ്വാനുഭവമാസ്പദമാക്കി സർവ്വജനക്ഷേമത്തിന്നുവേണ്ടി

മനുഷ്യലോകത്തോട് അരുളിച്ചെയ്തിട്ടുള്ളതു്. ഇതിന്നു മുമ്പ് ഇങ്ങനെ ഒരവതാരപുരുഷനും ചെയ്തിട്ടില്ല. അതു കൊണ്ടാകുന്നു അദ്ദേഹത്തെ അവതാരവരിഷ്ഠനെന്നും, പൂർവ്വാവതാര പരിപൂർത്തിയെന്നും പറഞ്ഞിട്ടുള്ളതു്. ബുദ്ധദേവന്റെ മഹാനിർവ്വാണത്തിന്നു ശേഷം ഒരു നൂററാണ്ടു കഴിഞ്ഞേ ബുദ്ധധർമ്മം വിദേശങ്ങളിൽ പ്രചരിച്ചുള്ളു. ഈ അവതാരപുരുഷനെ തന്റെ തിരോധാനത്തിന്നുശേഷം ഒരു പന്തീരാണ്ടിന്നുശേഷം ഒരു പന്തിരാണ്ടിനുള്ളിൽ ഈ ഭാരതഖണ്ഡത്തിലുള്ളവരും അവർക്കു്പുറമെ പരിഷ്കൃത പാശ്ചാത്യരാജ്യങ്ങളിൽ ഉള്ള ചിന്താശീലന്മാരും സാരഗ്രാഹികളുമായ അനേകം സ്ത്രീപുരുഷന്മാരും ആരാധിച്ചു തുടങ്ങി. അങ്ങിനെയുള്ളവരുടെ സംഖ്യ സർവ്വരാജ്യങ്ങളിലും ദിനംപ്രതി വർദ്ധിച്ചുംവരുന്നു. ഇതു നേരംപോക്കാണോ?

അക്കാലത്തു് പുതുതായി സ്ഥാപിക്കപ്പെട്ട ബ്രഹ്മസമാജം, ആര്യസമാജം മുതലായവയേപ്പോലെ ഒരു പ്രത്യേക മതശാഖ അദ്ദേഹം സ്ഥാപിച്ചില്ല; അതിന്നു ആഗ്രഹിച്ചില്ല; ഒരു സംഘം ഏർപ്പെടുത്തിയില്ല, അദ്ദേഹത്തിന്നു് ഒരു ആശ്രമമോ ഒരു വസതിപോലുമോ ഉണ്ടായിരുന്നില്ല. താനുപദേശിച്ച തത്വങ്ങളെ പ്രചരിപ്പിപ്പാൻ ഒരു ഗ്രന്ഥം നിർമ്മിച്ചില്ല. ഒരു പ്രസംഗം ചെയ്തില്ല. ഒരു പരസ്യവും ചെയ്തില്ല. അദ്ദേഹം സർവ്വ മത തത്വങ്ങളേയും കരതലാമലകംപോലെ നേരിട്ടനുഭവിച്ചറിഞ്ഞു. അതിന്നുശേഷം ശാന്തമായി അനാഡംബരമായി സാധാരണ നിലയിൽ ഒരു ക്ഷേത്രത്തിൽ ഒരു മുറിയിൽ ഈശ്വരപരനായിത്തന്നെ ജീവിച്ചിരുന്നു. അടുത്തു വന്നവർക്കു് ഈശ്വരപരമായ ഉപദേശവും, വിജ്ഞാനവും അരുളിക്കൊണ്ടുമിരുന്നു.

## ശ്രീരാമകൃഷ്ണപ്രസ്ഥാനം.

ശ്രീരാമകൃഷ്ണൻ മഹാസമാധിയായപ്പോൾ ഭക്തിജ്ഞാനങ്ങളുടെ ആ ഉറവിടം വററിപ്പോയി, ആ ദിവ്യപ്രവാഹം നിലച്ചുപോയി, എന്നായിരുന്നു ജനസാമാന്യം ധരിച്ചിരുന്നതു്. എന്നാൽ പിന്നെ വിവേകാനന്ദസ്വാമികൾ വിഖ്യാതനായപ്പോൾ ശ്രീരാമകൃഷ്ണചൈതന്യം അല്പമെങ്കിലും നിലനില്പുണ്ടെന്നു് ജനങ്ങൾക്കു് ബോദ്ധ്യമായി. അതിൽപിന്നെ വിവേകാനന്ദസ്വാമികൾ ദേഹം ത്യജിച്ചപ്പോൾ അതോടുകൂടി രാമകൃഷ്ണപ്രസ്ഥാനത്തിന്റെ അസ്തമനമായി എന്നും പലരും വിചാരിക്കയും, പ്രസ്താവിക്കയും ചെയ്തിരുന്നു. എന്നാൽ ഇപ്പോൾ നിങ്ങൾ കണ്ണിന്നു മുമ്പിൽ കാണുന്നതെന്തു്? ആ പ്രസ്ഥാനത്തിന്നു് അസ്തമനമോ, ഉയർച്ചയോ? അതു് ഉയൎന്നു് വളൎന്നുകൊണ്ടുതന്നെ ഇരിക്കുന്നില്ലേ?

ശ്രീരാമകൃഷ്ണന്റെ സമാധിക്കുശേഷം അനുചരന്മാരായി ഉണ്ടായിരുന്നതു് ചെറുപ്പക്കാരായ ചില സന്ന്യാസിശിഷ്യന്മാർ മാത്രം. അവർ ഒരു ജീൎണ്ണിച്ച ഭവനത്തിൽ പാൎത്തു. അതിന്റെ മേല്പുര ചോൎന്നിരുന്നു. അതിൽ ഭൂതപ്രേതബാധയുണ്ടായിരുന്നെന്നും പറഞ്ഞു. അതു് ഒരു ഭക്തൻ അവൎക്കു താമസിക്കാൻവേണ്ടി പത്തുറുപ്പിക വാടകയ്ക്കു വാങ്ങിക്കൊടുത്തതായിരുന്നു. അതിൽ ഞങ്ങൾ മത്സ്യം അടക്കിയതുപോലെ തിക്കിക്കൂടി. ഉപജീവനത്തിന്നൊരു വഴിയും കണ്ടിരുന്നില്ല. കല്ക്കത്തയിൽ പരിഷ്കൃതജനങ്ങളോടു് ഭിക്ഷ യാചിക്കുന്നതു് വളരെ കഷ്ടമായിരുന്നു. ഒരു മണി

ക്കർ നേരത്തെ ശകാരത്തിന്നശേഷം ഒരു പിടി അരി മാത്രമാണ് കിട്ടിയിരുന്നതു്. ചിലപ്പോൾ ശകാരം മാത്രവും. വാഴയിലയോ മററൊ വാങ്ങുവാൻ ഒരു പൈ പോലും ഞങ്ങൾക്കുണ്ടായിരുന്നില്ല. ആ സാധു യുവാക്കൾ ഇപ്പോഴേക്കു് ലോകത്തിൽ എത്ര സ്വാധീനത ചെലുത്തിയിരിക്കുന്നു എന്നു നോക്കുക! അന്നു് മഹാരാജാക്കന്മാരും പ്രഭുക്കളും അവരെ സഹായിച്ചുവോ? ഇല്ല. അവക്കുണ്ടായിരുന്ന സഹായം ഭഗവാന്റെ കാരുണ്യം! അതുവന്നുചേൻ മാഗ്ഗം നിങ്ങളേപ്പോലെ ഇടത്തരക്കാരായ സാധാരണജനങ്ങൾ. ഉയന്തരം ഉദ്യോഗസ്ഥന്മാർ, പ്രസംഗങ്ങൾ കേൾപ്പാൻ വന്നേക്കാം. ഇടത്തരക്കാരും, സാധുക്കളും ആകുന്നു, സൌജന്യത്തോടുകൂടി സുഹൃത്തുക്കളുടെ നിലയിൽ സഹായിക്കുന്നതു. അങ്ങനെ സഹായിപ്പാൻ നിങ്ങളെ പ്രേരിപ്പിക്കുന്നതാർ? നിങ്ങളുടെ ഹൃദയം പരിശോധിച്ചാൽ പ്രേരകൻ ഭഗവാനാണെന്നു് നിങ്ങൾക്കറിയാം. ഏതു പ്രസ്ഥാനത്തിനും ഒരു ദിവ്യശക്തി പിൻബലമായുണ്ടെങ്കിൽ അതു വളന്നു് ലോകം വ്യാപിക്കും. മനുഷ്യന്റെ ബുദ്ധിബലം മൂലം ഉത്ഭവിച്ച മനുഷ്യ നിശ്ചയങ്ങളെ ആശ്രയിച്ചനുസരിക്കുന്ന സംഘടനകൾക്കു് ആ വിധം ശക്തിയോ, തികവോ സിദ്ധിക്കുന്നതല്ല. രാമകൃഷ്ണപ്രസ്ഥാനത്തിന്നു് അങ്ങനെ ദിവ്യമായ അന്തശ്ശക്തിയുണ്ടെന്നു് അതുകൊണ്ടാകുന്നു ഞാൻ പറയുന്നതു. ഇപ്പോൾ (1911-ൽ ഹരിപ്പാട്ടുവെച്ചാണു് സ്വാമികൾ ഈ പ്രഭാഷണം നടത്തിയതു്) ബീജതുല്യമായിക്കാണുന്ന ഈ പ്രസ്ഥാനം കേരളം മുഴുവനും വ്യാപിച്ചു് നന്മ വിളയിക്കും. അനശ്വരമായ അദ്ധ്യാത്മശക്തി ബീജമാകുന്ന

ഇതിനെ വ്യാപരിപ്പിക്കുന്നതു്. ഈ പ്രസ്ഥാനം മററൊരു പ്രസ്ഥാനത്തിന്നും വിരോധിയല്ല, എന്നുമാത്രമല്ല, സദുദ്ദേശത്തോടു കൂടിയ മററേതു സംഘടനയേയും ഇതു സഹായിക്കുന്നതാണു്. അതുകളുടെ ചിലപ്രത്യേകതകളെ നാം സ്വീകരിച്ചില്ലെന്നുവരാം. ഋഷിപ്രോക്തങ്ങളായ തത്വങ്ങളേയും, വിധികളേയും അനുസരിച്ചും, ആസ്പദിച്ചുമാകുന്ന ഈ പ്രസ്ഥാനം പ്രവൃത്തിക്കുന്നതു. ഇതു വളൎന്നു് വികസിക്കുമെന്നു് എനിക്കു് നല്ല വിശ്വാസമുണ്ടു്. പ്രേതം ബാധിച്ച പൊളിഞ്ഞ ഭവനത്തിലിരുന്നു് കറികൂടാതെ അന്നം ഭക്ഷിച്ച ആ സാധുക്കളായ ചെറുപ്പക്കാരുടെ സംഘത്തിൽപ്പെട്ട എനിക്കു് ഈ പ്രസ്ഥാനം വളൎന്നു വരുമെന്നു് ഉറപ്പുണ്ടു്.

---

1112 കുംഭം 13. ഒററപ്പാലം ആശ്രമം

## ശ്രീരാമകൃഷ്ണ സൎവ്വസമത്വം.

ഒററപ്പാലം ഹൈസ്കൂളിൽ ശ്രീരാമകൃഷ്ണപടം അനാച്ഛാദനംചെയ്യാൻ സ്വാമിജിയോടപേക്ഷിപ്പാൻ ശ്രീതമ്പാനും മററും വന്നിരിക്കുന്നു. സംഭാഷണമദ്ധ്യേ സന്ദൎശകരിൽ ഒരാൾ സ്വാമിജിയോടു്.

ചോ:— കൽക്കത്തയിൽ ഒരു മതമഹാസഭ നടക്കുന്നതിനു സ്വാമിജി പോകുന്നില്ലെ ?

സ്വാ:— അതു് ചില ഗൃഹസ്ഥന്മാരുടെ ഏൎപ്പാടാണു്. എനിക്കു അതിൽ കാൎയ്യമില്ല.

ചോ:— ഈ വക ഏപ്പാടുകളിൽ ശ്രീരാമകൃഷ്ണസന്യാസിമാക്കു് പങ്കില്ലേ ?

സ്വാ:— ശ്രീരാമകൃഷ്ണനാമത്തിൽ ലോകത്തിലെങ്ങുംനടത്തിവരുന്ന ആഘോഷങ്ങൾ രാമകൃഷ്ണസന്യാസിമാരുടെവകയാണെന്നോ അവർ അതുകളിൽ സംബന്ധിക്കണമെന്നോ വിചാരിക്കുന്നതു ശരിയല്ല. ശ്രീരാമൻ അയോദ്ധ്യയിലാണു് ജനിച്ചതു്. രാമന്റെ ജന്മോത്സവം ഇവിടെ മലയാളികളും കൊണ്ടാടാറില്ലെ. രാമൻ അയോദ്ധ്യക്കാരുടെ സ്വകാൎയ്യസ്വത്താണോ? ആഘോഷങ്ങളിൽ എല്ലാററിലും അവർ പങ്കുകൊള്ളണമെന്നുണ്ടോ? രാമൻ എല്ലാ ലോകൎക്കും പൊതുവാണു്. അതുപോലെതന്നെ ശ്രീരാമകൃഷ്ണനും. അദ്ദേഹം സൎവ്വലോകത്തിനുംകൂടിയുള്ളവനാണു്. അദ്ദേഹം ഒരു ഹിന്ദുവോ കൃസ്ത്യനോ മുസൽമാനൊ ആയിരുന്നില്ല. എന്നാൽ അതെല്ലാമായിരുന്നു. ഒരു പ്രത്യേകമതമോ മതശാഖയോ സ്ഥാപിക്കുക എന്നതു് അദ്ദേഹത്തിനു വിരോധമായിരുന്നു. ഈശ്വരനു് ഒരു പ്രത്യേകമതമുണ്ടോ ? ഈശ്വരനു് ഒരു സ്വന്തം മതമില്ല, ജാതിയില്ല, വൎണ്ണവുമില്ല. മനുഷ്യനാണു് മതഭേദം കല്പിച്ചു് നമ്പൂതിരിയുടെ ദേവൻ, പറയന്റെ ദേവൻ. എന്നെല്ലാം വിഭാഗങ്ങൾ ഉണ്ടാക്കിവരുന്നതു്. അമ്പിളിമാമൻ എന്റേയോ നിങ്ങളുടേയൊ മാത്രം അമ്മാമനാണോ? ഈശ്വരനും എല്ലാവരുടെയുമാണു്.

### ശ്രീരാമകൃഷ്ണരൂപവും തേജസ്സും.

പടത്തിൽകാണുന്ന രൂപംതന്നെയല്ല ശ്രീരാമകൃഷ്ണൻ. അതു് രാമകൃഷ്ണൻ എന്നപേരിൽ ഇപ്പോൾ അറിയപ്പെടുന്ന

കണ്ണഞ്ചിക്കുന്ന ദിവ്യതേജസ്സാരം വഹിച്ച് പ്രസരിപ്പി ക്കുന്ന നാളം എന്നപോലെയാണ്. കുഴൽവെള്ളംവരുന്ന തിന് നിങ്ങളുടെ ഭവനത്തിന് കുഴൽ സ്ഥാപിച്ചിരിക്കും. അതു നിങ്ങളുടേതാണോ. വലിയ ജലാശയത്തിൽനിന്ന് പലേടത്തേക്കും വെള്ളം എത്തിക്കേണ്ടതിനുള്ള ഏർപ്പാടിൽ ഒരു ഭാഗമാണ് നിങ്ങളുടെ ഭവനത്തിലെ കുഴൽ. അതു പോലെ പല രൂപങ്ങളും ആശയങ്ങളും എല്ലാം ഈശ്വര ന് ചേർന്നതും ആദ്ധ്യാത്മഭാവം പ്രചരിപ്പിക്കാനുള്ളതുമാ കുന്നു.

(അനാച്ഛാദനാവസരത്തിൽ)

ശ്രീരാമകൃഷ്ണൻ സ്വതേ ജലംപോലെയാകുന്നു. വർണ്ണമില്ല, രൂപമില്ല, പലപാത്രങ്ങളിൽ പ്രവേശിക്കുമ്പോൾ പലമാതി രിയിൽ കാണുന്നു. അദ്ദേഹം ആരുടേയും സ്വകാര്യസ്വത്തുമല്ല സർവ്വസമനാണ്. ഇന്ത്യയിൽ മാത്രമല്ല ലോകത്തിൽ എല്ലാ യിടത്തും അദ്ദേഹത്തിന്റെ ആശയങ്ങൾ പ്രചരിച്ച് നാസ്തിക ന്മാർക്കുപോലും സ്വീകാര്യങ്ങളായി വരുന്നുണ്ട്. ലോക ത്തിൽ എവിടേയും ക്രൂരിരുൾ മൂടിക്കിടക്കുന്ന മുക്കിലും മൂലയിലും രാമകൃഷ്ണപ്രകാശം ചെന്നെത്തും. ജാതിമത വർണ്ണഭേദം കൂടാതെ ഓരോ മനുഷ്യനിലും ആ ശക്തി ചെന്ന ടിക്കും. അദ്ദേഹത്തിന്റെ ജന്മദിനാഘോഷത്തിൽ ലോകം മുഴുവനും ആഹ്ലാദഭരിതമാകേണ്ടതാണ്. ആ ശക്തിയുടെ ലേശം നിങ്ങളേയും സ്പർശിച്ചിട്ടുണ്ട്. അതുകൊണ്ടാണല്ലോ ഈ സന്തോഷപ്രദമായ മംഗളകർമ്മത്തിന്നു് നിങ്ങൾ ഒരുങ്ങിയതു്.

## ശ്രീരാമകൃഷ്ണൻെറ വർണ്ണം.

'33 മർച്ച 5ാനു.

ചോ:— ശ്രീരാമകൃഷ്ണന്റെ വർണ്ണം എന്തായിരുന്നു.

സ്വാ:— ഇന്നതെന്നു നിശ്ചയിച്ചു പറവാൻ സാദ്ധ്യമല്ല. ഭാവത്തിന്നു അനുസരിച്ച് അദ്ദേഹത്തിന്റെവർണ്ണം മാറിക്കൊണ്ടിരുന്നു. ഓരോ സമയത്ത് ഓരോന്നായികണ്ടിരുന്നു. അങ്ങനെ ഒരു മാററം കുറച്ച് കുറച്ച് എല്ലാവരിലും കാണാം. വളരെസന്തോഷവും ഉത്സാഹവും ഉള്ള സമയത്ത് നിറത്തിന്നു കുറച്ചൊരു പ്രകാശം തോന്നും. മറിച്ച് ദു:ഖമൊ നൈരാശ്യമൊ ഉള്ളപ്പോൾ നിറം ഇരുണ്ടിരിക്കുന്നതായും കാണാം. ഭഗവാന്റെ ഭാവങ്ങൾ അത്യഗാധങ്ങളും വിവിധങ്ങളുമായിരുന്നു. അതുനിമിത്തം വർണ്ണവ്യത്യാസങ്ങൾ പ്രകടങ്ങളായിരുന്നു. സാമാന്യേന പറയുന്നതായാൽ നിറം വെളുപ്പായിരുന്നു. കറുപ്പല്ല.

### കൃപയും കർമ്മഫലവും

ചോ:— ഈശ്വരകൃപ കാരണത്തെ ആശ്രയിച്ചിരിക്കുന്നില്ല. ഈശ്വരൻ അഹേതുക കൃപാസിന്ധുവാണെന്നു പറയുന്നു. കർമ്മഫലം തീർച്ചയായനുഭവിക്കണം എന്നും പറയുന്നു. രണ്ടും തമ്മിൽ എങ്ങിനെ യോജിക്കും ?

സ്വാ:— മനുഷ്യരുടെ താപ്പ്കൊണ്ടു് ഈശ്വരനേയും അളക്കണം അല്ലെ ? അപ്പോൾ ഈശ്വരന് മനുഷ്യരേക്കാൾ എന്തു മഹത്വം ? മനുഷ്യമനസ്സിന്നും അപ്പുറ

ത്താണ് ഈശ്വരൻ. നമ്മുടെ താല്പൎയ്യം അവിടെ പററില്ല. നിമിത്തനിയമം അവിടെ ബാധകമല്ല. അതുകൊണ്ടാണ് ദയക്ക് ഹേതുവില്ലെന്ന പറയുന്നതു്. കൎമ്മത്തിന്ന ഫലം നിശ്ചയം. എപ്പോൾ ഫലിക്കുമെന്ന് പറവാൻ വയ്യ. അതിൽ ഒരു സംഗതികൂടിയുണ്ടു്. പ്രത്യക്ഷത്തിൽ ഒരേ മാതിരിയിലുള്ള കൎമ്മങ്ങൾ ഫലിക്കുന്നതു് ഒരേ മാതിരിയായിരിക്കയില്ല. കൎത്താവിന്റെ മനഃസ്ഥിതി, ഉദ്ദേശം, ശ്രദ്ധ ഇങ്ങിനെ പല സംഗതികൾ ഫലത്തെ ബാധിക്കുന്നവയാണ്. ഏതു വിധവും കൎമ്മത്തിന്ന ഫലം നിശ്ചയമായുണ്ടു്. ആ ദൃഢവിശ്വാസത്തോടുകൂടി നല്ല കൎമ്മം ചെയ്തുകൊണ്ടിരിക്കണം.

## ആത്മാവു്.

ചോ:— ആത്മസ്വഭാവം എന്താണ്?

സ്വാ:— മധുരം എന്നൊരു രസമുണ്ടല്ലൊ. അതിനെപ്പററി എത്ര വളരെ വിസ്തരിച്ചു പറഞ്ഞാലും അതിന്റെ സ്വഭാവം മനസ്സിലാകുമോ? അതു് അല്പം ആസ്വദിച്ചു് നോക്കണം. പിന്നെ വാക്കുകളുടെ ആവശ്യം ഇല്ല. വാക്കുകളെക്കൊണ്ടു് വിവരിക്കാവുന്നതുമല്ല. അതുപോലെയാണ് ആത്മസ്വഭാവം. അതു് സാക്ഷാൽക്കരിച്ചല്ലാതെ അതിന്റെ സ്വഭാവം മനസ്സിലാക്കാവുന്നതല്ല. അറിവാൻ ആഗ്രഹമുണ്ടെങ്കിൽ സാക്ഷാൽക്കാരത്തിന്നുദ്യമിക്കുക. സാക്ഷാൽക്കാരത്തിന്നുള്ള മാൎഗ്ഗം ശ്രുതി പറയുന്നു.

"ആത്മാ വാ അരേ ദ്രഷ്ടവ്യ ശ്രോതവ്യോ
മന്തവ്യോ
നിദിദ്ധ്യാസിതവ്യ" എന്നു്.

(ആത്മാവിനെ സാക്ഷാൽക്കരിക്കണം. അതിനെ പ്പററി ആദ്യമായി കേൾക്കുക. പിന്നെ മനനം ചെയ്യുക. അതിൽപ്പിന്നെ നിരന്തരധ്യാനത്താൽ.

ചോ;— അനേക ലക്ഷം ജനങ്ങളിൽ ഒരാൾ മാത്രം ആത്മാവിനെ സാക്ഷാൽക്കരിച്ചിട്ടുണ്ടെന്നു പറയുന്നു. ഒരാൾ പറയുന്നതു മാത്രം എങ്ങനെ വിശ്വസിക്കും ?

സ്വാ:— അനേക ലക്ഷം ജനങ്ങളിൽഒരാളായിരുന്നു നെപ്പോളിയൻ എന്ന ചരിത്രപുരുഷൻ. അങ്ങിനെ ഒരാൾ ഉണ്ടായിരുന്നു എന്നു് നിങ്ങൾ വിശ്വസിക്കുന്നില്ലെ ? അങ്ങിനെ ഒരാൾ ഉണ്ടായിരുന്നതുകൊണ്ടു് അത്തരം മനുഷ്യന്മാർ ഉണ്ടാകാം എന്നു് സിദ്ധിക്കുന്നില്ലേ ? സൃഷ്ടിയിൽ കാണുന്നതിനെപ്പററി ആലോചിക്കുക. ഒരു വൃക്ഷം. അതിൽ ഇലകൾ എത്രയുണ്ടു് ? അവയിൽ എത്ര പുഷ്പങ്ങളാകുന്നു ? അനേകം പുഷ്പങ്ങളിൽ എത്ര ചുരുക്കം മാത്രം ഫലങ്ങളാകുന്നു ? ഫലങ്ങളിൽ എത്ര കുറച്ചെണ്ണം മൂത്തു് പഴുക്കുന്നു ? അതുപോലെ അനേക ലക്ഷം ജനങ്ങളിൽ ചിലർ മാത്രം പക്വത പ്രാപിക്കുന്നു. ഒരു മനുഷ്യന്റെ കഥ നോക്കുക. ആദ്യം നന്ന ചെറുതായി ഒരു ശിശുവായി, ബാലനായി, യുവാവായി, വൃദ്ധനായി രൂപാന്തര

പ്പെട്ടു് വരുന്നില്ലെ? മനുഷ്യരുടെ ഇടയിൽ ഒരാൾ ശിശുവായി ഇരിക്കുന്നു. മററൊരാൾ പൂൎണ്ണവളൎച്ച പ്രാപിച്ചിരിക്കുന്നു.

ചോ:— നിദ്രാവസ്ഥയിൽ ആത്മാവു് നശിക്കുന്നുണ്ടോ?

സ്വാ:— ആത്മാവു് എന്നതു് എന്താണെന്നാണ് ധരിച്ചിരിക്കുന്നതു്?

ഉ:— അതു് എനിക്കു് അറിഞ്ഞുകൂടാ.

സ്വാ:— ഇതെന്തു കഥ. നിങ്ങൾ ചോദിച്ചതിന്റെ അൎത്ഥം നിങ്ങൾക്കു് അറിഞ്ഞുകൂടെന്നോ? നിങ്ങൾ മനസ്സിനെപ്പററിയായിരിക്കും ചോദിച്ചതു്.

ഉ:— അതെ.

സ്വാ:— നിദ്രയിൽ മനസ്സു് നശിക്കുന്നില്ല. ദ്രവ്യം (matter) ശക്തി (force) എന്നും രണ്ടുണ്ടല്ലോ? അതു് രണ്ടും തമ്മിൽ പിരിയാതെ രണ്ടും കൂടിതന്നെ ഇരിക്കും എന്നു് നിങ്ങൾക്കു് അറിയാമല്ലോ? ദ്രവ്യമെന്നതു് എന്താണു്? ശക്തി ഏതൊന്നിൽ പ്രവൎത്തിക്കുന്നുവോ അതു്. ശക്തി എന്നതോ? ഏതൊന്നു് ദ്രവ്യത്തിൽ പ്രവൎത്തിക്കുന്നുവോ അതു്. ഒന്നിനെ മററൊന്നിൽനിന്നും വേർപെടുത്താവുന്നതല്ല. വേറെയും ഒരു തത്വമുണ്ടു്. ശൂന്യത്തിൽനിന്നു് ഒരു ദ്രവ്യം ഉണ്ടാകയില്ല. അസത്തിൽനിന്നു് സത്തു് ഉത്ഭവിക്കുകയില്ല. ഈ രണ്ടു തത്വങ്ങളും കൂട്ടിനോക്കിയാൽ അറിയാം നിദ്രാവസ്ഥയിൽ മനസ്സു് നശിക്കുന്നില്ലെന്നു്. അതു് നശിച്ചു്, അതിൽ ശക്തിയുടെ വ്യാപാരം ഇരിന്നിരുന്നില്ല എങ്കിൽ അതിന്നു് ഉണൎവ്വു്

എന്നൊരവസ്ഥ പിന്നീട് ഉണ്ടാവാൻ വയ്യ. നിദ്രാവസ്ഥയിലും മനസ്സ് വ്യാപരിച്ചുകൊണ്ടുതന്നെ ഇരിക്കുന്നുണ്ട്. ആ വ്യാപാരം അത്യന്തം സൂക്ഷ്മമാണെന്നേ ഉള്ളൂ. ജാഗ്രത്തും, സുഷുപ്തിയും തമ്മിൽ വ്യാപാരത്തിന്റെ മാത്രയിലെ വ്യത്യാസമുള്ളൂ. വെളിച്ചവും ഇരുട്ടുംപോലെ. പ്രകാശത്തിന്റെ കുറവാണ് ഇരുട്ട്. തീരെ അഭാവമല്ല. എനി മനസ്സ് എന്താണെന്ന് ആലോചിക്കാം. പാശ്ചാത്യ മനഃശാസ്ത്രജ്ഞന്മാർ മനസ്സ് എന്നു വെച്ചിരിക്കുന്നതു് വാസ്തവത്തിൽ മനസ്സല്ല. അതിന്റെ ചില വൃത്തികളെയാണ്. സന്തോഷം, സന്താപം, രാഗദ്വേഷം, എന്നീ വൃത്തികളെയാണ്. അവകൾ മനസ്സ് എന്ന പദാർത്ഥമല്ല. മനസ്സിനെ അറിയണമെങ്കിൽ ഈ വൃത്തികളെ ആദ്യം അടക്കി അവകൾക്കടിയിലുള്ള വസ്തുവിനെ കാണണം. മനസ്സ് ഒരു തടാകം പോലെയാണെന്ന് വിചാരിക്കാം. അതിൽ മീതെ കാണുന്ന തിരകളും, ഓളങ്ങളുമാണ് സുഖദുഃഖാദിവൃത്തികൾ. ആ വൃത്തികളെ നിരോധിച്ച് മനസ്സിന്റെ ചാഞ്ചല്യം നിലക്കുമ്പോൾ അതെന്താണെന്നു മനസ്സിലാക്കാം. മനസ്സും ഒരു ദ്രവ്യമാണ്. വളരെ സൂക്ഷ്മമായ ഭൂതം. അതിന്നു് സ്വതവെ ജ്ഞാനശക്തിയില്ല. ഇരുമ്പ് തീയിലിട്ടു പഴുപ്പിച്ചാൽ അതിൽ അഗ്നിയുടെ വർണ്ണം കാണുന്നുണ്ട്. മനസ്സിൽ ആത്മചൈതന്യം പ്രകാശിക്കുന്നതുകൊണ്ടാണ് അതിന്നു് ജ്ഞാനശക്തി ഉണ്ടെന്നു തോന്നുന്നതു്. മനസ്സ് ശാന്തമായാൽ ആത്മദർശനവും സാധിക്കും. ആത്മദീപത്തിന്നു് ഒരു ചിമ്മിനി എന്ന പോലെയാണ് മനസ്സ്. അതിൽക്കൂടെയാണ് ആത്മപ്രകാശം നമുക്കു കിട്ടുന്ന

തു്. എന്നാൽ പ്രകാശം അതിന്റേതു തന്നെയാണ്. അതാണ് പ്രകാശിക്കുന്നതു് എന്നു നാം തെററിദ്ധരിക്കുന്നു. ചിമ്മിനി കറുത്തതോ, കറപിടിച്ചതോ ആയിരുന്നാൽ ഉള്ളിൽ ഉള്ള പ്രകാശം ശരിയായി പ്രത്യക്ഷപ്പെടുകയില്ല. അതു് അത്യന്തം നിർമ്മലമായിരുന്നാൽ മുഴവൻ പ്രകാശവും തടവില്ലാതെ കാണാം.

ആത്മാവിനെപ്പററി ഉണ്ടാകുന്ന ബോധം ഓരോ മനസ്സിന്റെയും സ്വഭാവമനുസരിച്ചു് ഭേദപ്പെട്ടിരിക്കും. ചിലർ ദേഹത്തെത്തന്നെ ആത്മാവായി കരുതുന്നു. മററു ചിലർ മനസ്സാണു് ആത്മാവു് എന്നു വിചാരിക്കുന്നു. അതാതു് മനസ്സിനെ സംബന്ധിച്ചു് അതാതു കാലത്തു് ദർശനം ശരിയാണു്. ഒന്നും തെററല്ല. പൂർണ്ണവുമല്ല. സൂര്യന്റെ ഫോട്ടോ എടുക്കുകയാണെന്നു വിചാരിക്കുക. ഫോട്ടോ എടുക്കുന്ന സ്ഥാനം സൂര്യന്നടുത്തടുത്താകുംതോറും ഫോട്ടോ വ്യത്യാസപ്പെട്ടുവരും.

## ഉപ്പുപാവയുടെ ഉദാഹരണം.

ശ്രീരാമകൃഷ്ണദേവൻ ഉപ്പുപാവയുടെ കഥ പറഞ്ഞിട്ടുള്ളതു് വളരെ അർത്ഥവത്തും, അവസ്ഥാഭേദത്തെ വെളിപ്പെടുത്തുന്നതും ആകുന്നു. ഒരു ഉപ്പുപാവ സമുദ്രത്തെപ്പററി കേട്ടു. അതിന്റെ വലുപ്പവും, ഗാംഭീര്യവും ഒന്നു കണ്ടറിയണം എന്നാഗ്രഹിച്ചു. പുറപ്പെട്ടു. കടലിന്നടുത്തു് എത്തുമ്പോഴേക്കു് തിരയടിക്കുന്ന ശബ്ദംകേട്ടു വിസ്മയിച്ചു. കടൽക്കരയിൽ എത്തിനോക്കി. അതിരററു് വിശാലമായി കിടക്കുന്ന വിധവും മററും കണ്ടു് അത്യന്തം ആശ്ചര്യപ്പെട്ടു.

പിന്നീട്ട് ഇതിന്റെ രസം എന്തായിരിക്കും? ഇതിലുള്ള ദ്രവ്യം എന്താണ് എന്നറിവാൻ ആഗ്രഹം തോന്നി. ഒരു തുള്ളി എടുത്ത് സ്വാദ്നോക്കി. താനും സമുദ്രവും രണ്ടും ഒരേ ദ്രവ്യങ്ങളാണെന്നു മനസ്സിലാക്കി. ഇതിന്നു ആഴം എത്ര കണ്ടുണ്ട്, പരപ്പ് എത്ര കണ്ടുണ്ട്, എന്നറിയണം എന്നു നിശ്ചയിച്ച് അതിലേക്കിറങ്ങി. ഇറങ്ങുന്തോറും അത് അലിഞ്ഞലിഞ്ഞുപോയി. സമുദ്രത്തോട്ട് ഒന്നിച്ചു ചേൻ. ഇതിൽ സമുദ്രത്തെ കാണുകമാത്രം ചെയ്യുന്നതു ജീവാത്മാവു് ഈശ്വരനെ ദശിച്ച ദ്വൈതഭാവമാണ്. സ്വാദുനോക്കി രണ്ടും ഒരേ വസ്തുവാണെന്നറിഞ്ഞതിൽ വിശിഷ്ടാദ്വൈതഭാവമാണ്. അതിൽ ഇറങ്ങി അലിഞ്ഞതു അദ്വൈതഭാവവുമാണ്. അതാകുന്നു പരമതത്വം.

## ഈശ്വരൻ; സാകാരനിരാകാരഭേദം.

ചോ:— ഈശ്വരനെ സാകാരനായിട്ടോ നിരാകാരനായിട്ടോ വിചാരിക്കേണ്ടതു്.

ഉ:— മനുഷ്യൻ ഈശ്വരനേപ്പററി വിചാരിക്കുന്നതു് മനുഷ്യഭാവത്തിൽ സഗുണമായിട്ടും, സാകാരമായിട്ടും ഇരിക്കും. വേറെ വഴിയില്ല. നിർഗ്ഗുണഭാവത്തിൽ ചിന്തിപ്പാൻ സാദ്ധ്യമല്ല. സ്ഥൂലം വിട്ടുവിട്ടു് അതിസൂക്ഷ്മഭാവത്തിൽ പോയാലും മനസ്സ് എന്നുള്ളതു് ഉണ്ടെങ്കിൽ അതിന്നു് അവലംബമായിട്ടു് ഒരു രൂപം വേണം.

വെളുപ്പ് എന്നതിനെപ്പററി വിചാരിച്ചുനോക്കുക. അപ്പോൾ ഒരു വെളുത്ത കടലാസ്സിന്റേയോ വസ്ത്രത്തിന്റേയോ പാലിന്റേയോ മററൊ രൂപം മനസ്സിൽ ഉദിക്കും. വെറും വെളുപ്പ് എന്നൊന്നു വിചാരിക്കാൻ അസാദ്ധ്യമാണ്. ഗുണം എപ്പോഴും ദ്രവ്യത്തോട് ചേൎന്നേ നിൽക്കു. ഇന്ദ്രിയജ്ഞാനം മാത്രമുള്ളവരേപ്പററിയാണ് ഈ പറയുന്നതു്. ഇന്ദ്രിയപരിധിയെ കടന്നുപോയവൎക്ക് തത്വത്തെപ്പററി രൂപസഹായംകൂടാതെ വിചാരിപ്പാനോ ധ്യാനിപ്പാനോ കഴിയുമായിരിക്കും. എന്നാൽ അങ്ങിനെ നിരാകാരധ്യാനം സാധിക്കുന്നതു് എത്രയോ ദുർല്ലഭം ചിലൎക്കു മാത്രം. സാധാരണ മനുഷ്യന്നു ചിന്തിപ്പാൻ ഒരു രൂപം വേണം. തേജസ്സ് എന്നുള്ളതും രൂപമാണ്. അതു് നേത്രേന്ദ്രിയത്തിന്നു വിഷയമാണ്. ഓംകാരമോ മററു വല്ല ശബ്ദമോ ശ്രോത്രേന്ദ്രിയത്തിന്നു് വിഷയമാകുന്ന രൂപമാണ്. രൂപമില്ലാതെ അനന്തം എന്നൊരാശയം ഉണ്ടു്. അതെങ്ങിനെ ഉണ്ടാവുന്നു എന്നു നോക്കുക. നീളം, വീതി സംഖ്യ ഇതുകളെ ഭാവനചെയ്തു് അതുകൾക്ക് അവസാനമില്ലാത്ത ഒരു നില എന്നു സങ്കല്പിക്കുന്നതുകൊണ്ടാണ് അവധിയററതു്, അന്തമില്ലാത്തതു് അനന്തം എന്നൊരാശയം ഉണ്ടാകുന്നതു്. നീളം, വീതി, പരപ്പ്, സംഖ്യ ഇതെല്ലാം എത്ര നീട്ടിക്കൊണ്ടുപോയാലും അനന്തമാവുകയില്ല. അനന്തം എന്നതു് നാം മൂൎത്ത പദാൎത്ഥങ്ങളുടെ— അതായതു് ഇന്ദ്രിയംകൊണ്ടു് ഗ്രഹിപ്പാൻ കഴിയുന്ന വസ്തുക്കളുടെ—സഹായത്തോടുകൂടി ഭാവന ചെയ്യുന്ന ഒരൎത്ഥത്തെ കുറിക്കുന്നതാണ്. നാമവും രൂപവും കൂടാതെ ചിന്തി

പ്പാൻ മനുഷ്യന്നു സാദ്ധ്യമല്ല. ഈശ്വരനെപ്പററി സാധാരണ മനസ്സിന്നു് ഉണ്ടാകാവുന്ന ഭാവം ഏതെങ്കിലും നാമരൂപങ്ങളോടുകൂടിയതാവാനേ തരമുള്ളൂ. 'ക്രിസ്ത്യന്മാരും, മുഹമ്മദീയന്മാരും ഈശ്വരനെ രൂപമില്ലാത്ത നിലയിലാണു് വെച്ചിരിക്കുന്നതു്. എന്നാൽ സൂക്ഷ്മം നോക്കിയാൽ അവരുടെ മനസ്സിലും ഈശ്വരനെ സംബന്ധിച്ചു് രൂപകല്പനയുണ്ടു്. സ്വർഗ്ഗസ്ഥനായ പിതാവു്, സൃഷ്ടി കർത്താവു്, എന്നെല്ലാം പറയുമ്പോൾ പരിമിതവും, അവ്യക്തമെങ്കിലും രൂപത്തോടു കലർന്നതുമായ ഒരു വ്യക്തി എന്ന ഭാവം മനസ്സിലുണ്ടാകും.

അതോടൊന്നിച്ചു് എത്രയോ സൂക്ഷ്മമായോ അവ്യക്തമായോ ഒരു രൂപവുമുണ്ടാകും. ഏതു മനുഷ്യന്റേയും ഈശ്വരൻ സരൂപനും സഗുണനുമാണു്. മനുഷ്യരൂപത്തിൽ സങ്കല്പിക്കാത്തവർ ഒരു തേജസ്സെന്നു് വിചാരിക്കുന്നുണ്ടാവാം. എന്നാൽ തേജസ്സു് ഒരു രൂപമാണെന്നു് അവർ ധരിക്കുന്നില്ല. കൈകാൽ മുതലായ അവയവങ്ങൾ ഉള്ളതു് മാത്രമാണു് രൂപം എന്നവർ വിചാരിക്കുന്നുണ്ടാവാം. എന്നാൽ ഇന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കുന്നതും, മനസ്സുകൊണ്ടു് ചിന്തിക്കുന്നതും എല്ലാം നാമരൂപാത്മകമാണു്. വെളുപ്പു് എന്നു് വിചാരിക്കണമെങ്കിൽ വെളുപ്പുനിറമുള്ള ഏതെങ്കിലും ഒരു വസ്തു അല്ലെങ്കിൽ വെളുപ്പു് വർണ്ണം മനോദൃഷ്ടിയിൽ വരാതെ കഴികയില്ല.

---

## ഈശ്വരരൂപങ്ങൾ.

"ഈശ്വരൻ തന്റെ രൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു. "God created man in His own image." എന്നു് ക്രിസ്ത്യൻ ബൈബിളിൽ പറയുന്നു. ഈശ്വരന്നു് ഏതോവിധം ഒരു രൂപമുണ്ടു് എന്നല്ലെ ഇതിൽനിന്നു് വന്നുകൂടുന്നതു് ? ഹിന്തുക്കൾ ഈശ്വരന്നു് കല്പിക്കുന്ന രൂപങ്ങൾ വെറും ഭാവനാഫലമല്ല. ആ രൂപങ്ങൾ മഹർഷികൾ അവരുടെ സമാധി എന്ന അവസ്ഥയിൽ സാക്ഷാൽക്കരിച്ചവയാണു്. അവ നിത്യങ്ങളാണു്; ഇന്നും കാണാവുന്നവയാണു്; എത്രയോ ആയിരമായിരം ഭക്തന്മാർ കണ്ടിട്ടുള്ളവയുമാണു്. ഓരോ രൂപവും ഈശ്വരന്റെ വിവിധ ശക്തികളിലും അവസ്ഥകളിലും ഭാവങ്ങളിലും ഏതെങ്കിലും ചിലതിനെ സൂചിപ്പിക്കുന്നതാണു്; അതിനെ ഓർമ്മിപ്പിക്കുന്നതാണു് വിഗ്രഹം. ഇതരമതക്കാർ നമ്മുടെ ദേവതാവിഗ്രഹങ്ങളെയും, വിഗ്രഹാരാധനക്കാരെന്നു കരുതി നമ്മേയും അപഹസിക്കുന്നുണ്ടു്. എന്നാൽ അവരും വിഗ്രഹാരാധനക്കാരാണു്. അവരുടെ വിശുദ്ധഗ്രന്ഥങ്ങൾ, പള്ളികൾ മുതലായവയാണു് അവരുടെ വിഗ്രഹങ്ങൾ എന്നേ വ്യത്യാസമുള്ളു. നാം ഈശ്വരന്നു് കല്പിക്കുന്ന രൂപങ്ങൾ ചിന്മയങ്ങളാണു്. നമ്മുടെ ഇടയിലും ചില സാരജ്ഞന്മാരും ബുദ്ധിമാന്മാരും, സാകാരധ്യാനം മന്ദബുദ്ധികൾക്കുള്ളതാണെന്നു പറഞ്ഞു് നിരാകാരധ്യാനം ശീലിക്കുന്നുണ്ടു്. അവർ വാസ്തവത്തിൽ ധ്യാനിക്കുന്നതു് ഏതെങ്കിലും ഒരു തേജസ്സിനേയോ അഥവാ ശൂന്യത്തെത്തന്നെയോ ആണു്. അതു് നിരാകാരമാണെന്നാണു് അവരുടെ ധാരണ. അവർ

എന്തോ ധ്യാനിച്ചുകൊള്ളട്ടെ. നിങ്ങൾ സച്ചിദാനന്ദഘനവും മനുഷ്യസ്വഭാവമുള്ളതുമായ തേജോമയരൂപങ്ങളെത്തന്നെ ധ്യാനിക്കുവിൻ.

## ധ്യേയസ്വരൂപം.

ചോ:— ഏതു രൂപം ധ്യാനിക്കണം.

ശ്രീ സ്വാ:— ധ്യേയസ്വരൂപം സാധകന്റെ മനോവൃത്തിക്കനുസരിച്ചായിരിക്കും, അങ്ങനെയാണ് വേണ്ടതും. ഒരു പിതാവു് മക്കൾക്കു കളിക്കോപ്പുകൾ വാങ്ങുവാൻ പണം കൊടുക്കുന്നു. മക്കൾ ഓരോരുത്തരും ഓരോ തരമാണ് വാങ്ങുന്നതു്. എല്ലാം കളിക്കോപ്പുമാണ്. ശ്രീകൃഷ്ണഭക്തന്മാരുണ്ടു്. അവരിൽ ഒരാൾക്കു വേണുഗോപാലമൂർത്തിയാണ് ഇഷ്ടം. മറെറാരാൾക്കു രാധാകൃഷ്ണരൂപം; അല്ലെങ്കിൽ പാർത്ഥസാരഥി സ്വരൂപം ഇഷ്ടമാണ്. ഒന്നു് മറെറാന്നിനെക്കാൾ അധികം ശ്രേഷ്ഠമല്ല. ഒന്നും വ്യർത്ഥമോ നിരർത്ഥമോ അല്ല. അതെല്ലാം സാധകന്റെ സംസ്കാരമനുസരിച്ചിരിക്കും. പഞ്ചസാരകൊണ്ടു് പലഹാരങ്ങൾ പലരൂപത്തിൽ ഉണ്ടാക്കുന്നുണ്ടു്. ഓരോ കുട്ടിയ്ക്കു് ഓരോ രൂപത്തിലുള്ളതായിരിക്കും ഇഷ്ടപ്പെട്ടതു്. രൂപം പലതാണെങ്കിലും എല്ലാററിലും ഉള്ള സാധനവും എല്ലാററിന്റേയും സ്വാദും ഒന്നാണ്. അതുപോലെ ഈശ്വരരൂപങ്ങൾ എങ്ങനെ വ്യത്യാസപ്പെട്ടിരുന്നാലും എല്ലാററിലും വസ്തു ഒന്നാണ്. അതുകളിൽ നിന്നു സാധകനുണ്ടാകുന്ന ആനന്ദവും ഒന്നാണ്.

## ഭാവനാഭേദം.

ധ്യാനസ്വരൂപം ഭേദിച്ചിരിക്കാവുന്നതുപോലെ സാധകന്മാരുടെ ഭാവനക്കും വ്യത്യാസമുണ്ടാകും. ഒരു ചെറിയ കുട്ടിക്കു് അതിന്റെ പിതാവിനെപ്പററി ഒരു ധാരണയുണ്ടു്; മിഠായിയും, കളിക്കോപ്പുകളും കൊടുക്കുന്നവനാണു് എന്നു്. ആ കുട്ടിക്കു പ്രായം ചെല്ലുന്തോറും ഭാവന മാറി മാറി, പിതാവിന്റെ പുത്രവാത്സല്യം, ധനികത്വം, വിദ്വത്വം മുതലായ ഗുണങ്ങളെപ്പററി വിചാരിച്ചുതുടങ്ങും. ഈശ്വരചിന്താവിഷയത്തിലും ഇങ്ങനെ വ്യത്യാസമുണ്ടു്. സ്ഥൂലത്തിൽനിന്നു ക്രമത്തിലാണു് സൂക്ഷ്മത്തിലേക്കുയരുന്നതു്. വിദ്യാഭ്യാസത്തിൽ ശിശുത്തരത്തിൽ നിന്നു് അക്ഷരങ്ങൾ ഓരോന്നായി പഠിച്ചുതുടങ്ങിയിട്ടാണു് ഉയന്നക്ലാസ്സുകളിൽ കയറി ഉപരിഗ്രന്ഥങ്ങൾ വായിച്ചു മനസ്സിലാക്കുന്നതു്. ഒരേ ശാസ്ത്രത്തിൽത്തന്നെ പല നിലകളും ഉണ്ടല്ലോ? പിന്നെ കാലവ്യത്യാസവുമുണ്ടു്. ഒരു പെൺകുട്ടി പാവകളെക്കൊണ്ടു കളിക്കുന്നു. ഒരു പാവ ഭത്താവു്, മറെറാന്നു ഭാര്യ. എന്നാൽ ഭാര്യാഭർത്തൃബന്ധം എന്തെന്നും അവക്കുണ്ടാവുന്ന വികാരങ്ങളെന്തെന്നും ആ കുട്ടിക്കറിവില്ല. എന്നാൽ അവൾക്കു യൌവനമാവട്ടെ അപ്പോൾ അതെല്ലാം തന്നിയെ മനസ്സിലാകും.

## കൃപയ്ക്കു് പാത്രമാവുക.

ചോ:— ഭഗവാന്റെ കൃപാവാതം വീശിക്കൊണ്ടേ ഇരിക്കുന്നു. നിങ്ങളുടെ തോണിയിലെ പന്നഗം (പായ)

വിരുത്തണം. എന്നു് ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുള്ള തിന്റെ താല്പര്യമെന്താണു് ?

സ്വാ:— പായ വിരുത്തുക എന്നതിന്റെ താല്പര്യം അല്പം സാധന ചെയ്യുക എന്നാണു്. കൃപാവായു അനുകൂലമായു് വരത്തക്കവണ്ണം അല്പം പ്രയത്നിക്കുക. കാററു കിട്ടിക്കഴിഞ്ഞാൽ പിന്നെ വളരെ യത്നിക്കേണ്ടതില്ല. ഗംഗാനദിയിലെ തോണിക്കാർ ആദ്യം വളരെ ശക്തിയോടുകൂടി തുഴകൾ പിടിച്ചു വലിച്ചു തുഴയുന്നു. കുറെ കഴിഞ്ഞു് പായ വിരുത്തിവെക്കുമ്പോൾ കാററനുകൂലമായി തോണി തനിയെ നീങ്ങിത്തുടങ്ങും. അപ്പോൾ തോണിക്കാർ സ്വസ്ഥമായിരുന്നു് പുക വലിച്ചു് ആനന്ദിക്കും. അതുപോലെ പ്രാരംഭദശയിൽ നാം കുറെ സാധനചെയ്തു് മുമ്പോട്ടു പോകണം. അപ്പോൾ ഭഗവൽകൃപാവാതം അനുകൂലമായി കിട്ടും. പിന്നെ കഠിന പ്രയത്നം വേണ്ടിവരികയില്ല.

## ഭഗവൽദശ്നം സാദ്ധ്യം.

ഭഗവാൻ സൂക്ഷ്മശരീരം ത്യജിച്ചിട്ടില്ല. ഇപ്പോഴും അദ്ദേഹത്തെ കാണാം. ഇതു് ശ്രീ സ്വാമിജിയുടെ വാക്കാണു്. അതു് വിശ്വസിച്ചു് പരിശ്രമിച്ചാൽ ദശ്നം ലഭിക്കും. സ്വാമിജിയുടെ വാക്കിൽ നിങ്ങൾക്കു് വിശ്വാസമുണ്ടാകട്ടെ.

## ശ്രീരാമകൃഷ്ണ ഛായാപടം പൂജാഹം.

ശ്രീരാമകൃഷ്ണൻ തന്റെ ഫോട്ടോ എടുപ്പാൻ അനുവദിച്ചിരുന്നില്ല. എന്നാൽ ഭവനാഥൻ മുതലായ യുവഭക്തന്മാർ

ഭഗവാൻ സമാധിയാകുന്നതു് കാത്തു് 'കാമറാ' തയ്യാറാക്കി വെച്ചുകൊണ്ടിരിക്കും. അങ്ങിനെ ഒരിക്കൽ സമാധിയായപ്പോൾ ബദ്ധപ്പെട്ടു് ഒരു ഫോട്ടോ എടുത്തു. കുറേ ദിവസം കഴിഞ്ഞു് അതിന്റെ ഒരു കോപ്പി അദ്ദേഹത്തിന്നു് കാണിച്ചുകൊടുത്തു. അദ്ദേഹം അതു കണ്ടു് വളരെ സന്തോഷിച്ചു്, ഇതെവിടെനിന്നു കിട്ടി എന്നു ചോദിച്ചു: "ശ്രീ ജഗന്മാതാവു് തന്നെ വന്നു് ഇതിൽ വാസം ചെയ്യുന്നു, കുറച്ചു് ചന്ദനവും, പുഷ്പങ്ങളും കൊണ്ടുവരു" എന്നു പറഞ്ഞു. അതുകൾ കൊണ്ടുചെന്നപ്പോൾ അദ്ദേഹം അതെല്ലാം വാങ്ങി താൻതന്നെ ആ ഫോട്ടോ പൂജിച്ചു. മേലിൽ ഇതു് അനേകം ഗൃഹങ്ങളിൽവെച്ചു് പൂജിക്കും, എന്നും പറഞ്ഞു.

## ആശയാംഗീകാരം പ്രധാനം.

ചോ:— ഇവിടെ വരുന്നവൎക്കു് പുനർജന്മം ഉണ്ടാകയില്ല. എന്നു് ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുള്ളതിന്റെ താല്പൎയ്യമെന്താണു്.

ഉത്തരം:— അതിന്റെ അൎത്ഥം ഭഗവാന്റെ ആശയങ്ങളെ സ്വീകരിച്ചിട്ടുള്ളവൎക്കു് പിന്നെ ജന്മം വേണ്ടിവരികയില്ല എന്നാകുന്നു. (അതല്ലാതെ ഭഗവാൻെറ ശരീരം കണ്ടിട്ടുള്ളവൎക്കു മാത്രം മുക്തി എന്നല്ല.) ഭഗവാനെ ചെന്നു കണ്ട ചില ജനങ്ങൾക്കു മാത്രം മുക്തി കൊടുപ്പാനാണോ ഭഗവാൻ അവതരിക്കുന്നതു്? മുഴുവൻ മനുഷ്യരാശിക്കു് വേണ്ടിയാണു് ഭഗവാൻ ശരീരം ധരിച്ചതു്. എനിക്കനേകം ഭക്തന്മാരുണ്ടാകും. അന്യദേശക്കാർ, അന്യ ഭാഷ സംസാരിക്കുന്നവർ,

വെളുത്ത നിറക്കാർ, കാതുതുളച്ചാഭരണമണിയുന്നവർ എന്നു പലതും ഭഗവാൻ പറഞ്ഞിരുന്നു. അതെല്ലാം ശരിയായി വന്നുകാണുന്നില്ലെ! കാതിൽ ആഭരണ മണിയുന്നവരെന്നു പറഞ്ഞതു ദക്ഷിണേന്ത്യക്കാരെ പ്പററിയാണെന്നു് അവരെ കണ്ടപ്പോഴാണു് എനിക്കു മനസ്സിലായതു്. ഒരിക്കൽ മധുരബാബു ഭഗവാനോടു് 'ഇവിടത്തേക്ക നേക ഭക്തന്മാരുണ്ടു്, അവരെല്ലാം വഴിയെ വരും എന്നു പറയുന്നുണ്ടല്ലോ? അവർ എപ്പോഠം വരും? അവരെ കാണുന്നതും, സൽക്കരിക്കുന്നതും എനിക്കു് എത്ര സന്തോഷമായിരിക്കും! അവർ എപ്പോഠം വരും'? എന്നു ചോദിച്ചു. അപ്പോഠം ഭഗവാൻ പറ ഞ്ഞതു് "ഇത്രവേഗത്തിൽ അവർ എങ്ങനെ വരും? ചിലക്കു നടക്കാറാവുന്നതേ ഉള്ളൂ. ചിലർ മുട്ടുകുത്തി നടക്കുന്നവരാണു്. ചിലർ ഗർഭത്തിൽ ഇരിക്കുന്നു. മററുചിലക്കു് അത്രപോലും ശ്രദ്ധയിട്ടില്ല." എന്നാണു്. ഭഗവാൻ ആ പറഞ്ഞതു് അന്നു് പലരും വിശ്വ സിച്ചിരുന്നില്ല. അദ്ദേഹത്തിന്റെ ഓരോ വാക്കും അക്ഷരംപ്രതി സത്യമായി വരുന്നില്ലേ? കേശബ്‌ ചന്ദ്രസേനനോടു് ഭഗവാൻ നേരിട്ടു് പറഞ്ഞു. "നോക്കു കേശബ്‌, താങ്കഠക്കു് ഒരു ശക്തിയുണ്ടു്. അതുകൊണ്ടു് താങ്കഠക്കു് ലോകത്തിൽ എത്ര ബഹു മതിയും, ഖ്യാതിയും ലഭിച്ചിരിക്കുന്നു! നരന്നു് ആ വിധം പതിനെട്ടു ശക്തികളുണ്ടു്." അന്നു് സർവ്വജന മാന്യനായിരുന്ന കേശബിന്റെ നിലയെന്തു്? ഒരു

കോളേജ് വിദ്യാൎത്ഥി മാത്രമായിരുന്ന നരന്റെ നില യെന്തു്? കേശബ്ചന്ദ്രസേനനാവട്ടെ, ഭഗവാനോടു് അഗാധമായ ഭക്തിയുണ്ടായിരുന്നു. ഒരിക്കൽ അദ്ദേ ഹം ഭഗവാനെ തന്റെ ഭവനത്തിൽ മൂന്നാം നില യിൽ കൊണ്ടുപോയി തന്റെ ധ്യാനാസനത്തിൽ വെച്ചു് പുഷ്പാദികൾ കൊണ്ടു് ഭഗവൽപാദങ്ങളെ പൂജിച്ചു. ആ മുറിയിൽ കാളിയുടെ ഒരു ചിത്രവും ഉണ്ടായിരുന്നു. ബ്രഹ്മസമാജക്കാൎക്കു് വിഗ്രഹപൂജ നിഷിദ്ധമായിരുന്നതുകൊണ്ടു് അദ്ദേഹം ഭഗവാനോടു് "ഇതൊന്നും പുറത്തു പ്രസ്താവിക്കരുതേ" എന്നു പ റഞ്ഞു. എന്നാൽ ബാലസ്വഭാവനായിരുന്ന ഭഗവാൻ പുറത്തു വന്നു് വിജയകൃഷ്ണൻ, പ്രതാപ്, ശിവനാഥ് മുതലായ ബ്രാഹ്മ ഭക്തന്മാരോടു് ഉണ്ടായ കഥയെല്ലാം പറഞ്ഞു. എന്നാൽ അതുകൊണ്ടൊന്നും കേശബ് ചന്ദ്രസേനന്നു് ഭഗവാനോടുണ്ടായിരുന്ന ഭക്തിക്കു് യാതൊരു കുറവും സംഭവിച്ചില്ല.

## ദേവന്മാർ.

ചോ:— ദേവന്മാരെ കാണാൻ സാധിക്കുമോ?

സ്വാ:— സാധിക്കും. അവൎക്കു സൂക്ഷ്മ ശരീരങ്ങളെ ഉള്ളു. എങ്കിലും അതു് സ്ഥൂലമാക്കാൻ കഴിയും. എന്നാൽ അവരുടെയും, ഭൂതപ്രേതാദികളുടേയും ശരീരങ്ങൾക്കു തമ്മിൽ വളരെ വ്യത്യാസമുണ്ടു്. ദേവന്മാരുടെ സ്ഥൂലരൂപവും പ്രകാശമയമാണു്. അതു് ദൎശിക്ക മാത്രം ചെയ്യാം, ഭൂതങ്ങളുടെതു് സ്പൎശിക്കയും ചെയ്യാം.

ചോ:— ദേവന്മാർ മനുഷ്യരൂപത്തിൽ അവതരിക്കുമോ?

ഉ:— അവതരിക്കാം. ഈശ്വരൻ അവതരിക്കുമ്പോൾ അവരിൽ ചിലരും അവതരിക്കാം.

## ശ്രീരാമകൃഷ്ണാവതാരം.

ചോദ്യം:— ശ്രീരാമകൃഷ്ണൻ ഒരവതാരമായിരുന്നുവോ?

ഉത്തരം:— അത് ആർക്കുപറവാൻ കഴിയും? ഓരോരുത്തരുടേയും മനോഗതിക്ക് അനുസരിച്ച് ഓരോരോ ഭാവനയുണ്ടാകും ചിലർ അദ്ദേഹത്തെ അവതാരമെന്നു പറയുന്നു. മററുചിലർ അദ്ദേഹത്തെ ഒരു സാധാരണ മനുഷ്യനായി കരുതുന്നു. ചിലക്ക് ശ്രീരാമനും, ശ്രീകൃഷ്ണനും അവതാരങ്ങളല്ല, എന്നാൽ ഗാന്ധി അവതാരമാണ്. ഇങ്ങനെയുള്ള ചോദ്യങ്ങൾ ബുദ്ധിശൂന്യങ്ങളാണ്.

ചോദ്യം:— ശ്രീരാമകൃഷ്ണനെപ്പററി വളരെയെല്ലാം വായിച്ചിട്ടും അദ്ദേഹം അവതാരമാണെന്ന് എനിക്കു ഉറപ്പുവരുന്നില്ലല്ലോ?

ഉ:— അവതാരമാണെന്ന് വിശ്വസിക്കുന്നില്ലെങ്കിലും എന്തു ദോഷം? അതാണോ മുഖ്യമായ സംഗതി? ആ ആദർശത്തോട് ആദരവും, ആ ദിവ്യഗുണങ്ങളിൽ ചിലതെങ്കിലും സാക്ഷാൽക്കരിപ്പാനുള്ള പ്രയത്നവും ആകുന്നു ആവശ്യമായിട്ടുള്ളത്. അദ്ദേഹം സാക്ഷാൽക്കാരം ഉള്ളവനായിരുന്നുവോ? അതു വിശ്വസിക്കുന്നുണ്ടോ? അതു മതി.

## മഹാപുരുഷലക്ഷണം.

ചോ:— മഹാപുരുഷന്മാരെ എങ്ങനെ തിരിച്ചറിയാം?

സ്വാ:— അതിന്ന് ബാഹ്യചിഹ്നങ്ങളൊന്നുമില്ല. എന്നാൽ എളുപ്പത്തിൽ അറിവാൻ ഒരു വഴിയുണ്ട്. ഒരു മഹാപുരുഷന്റെ സന്നിധിയിൽ ചെന്നാൽ നമുക്ക തനിയെതന്നെ മനസ്സിന്ന് ഒരു ഉയൎച്ച തോന്നും. അവരുടെ സമീപത്തിരിക്കുമ്പോൾ ദിവ്യങ്ങളും, പരിശുദ്ധങ്ങളുമായ വിചാരങ്ങൾ മനസ്സിൽ ഉദിക്കും. ഞങ്ങൾ ഭഗവാന്റെ സമീപത്തുപോയിരുന്ന സമയങ്ങൾ ഞാൻ ഇപ്പോൾ ഓൎക്കുന്നു. അന്നു ഞങ്ങൾ വിദ്യാൎത്ഥികളായ ചെറുപ്പക്കാരായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ അടുത്തുചെല്ലുമ്പോൾ ഞങ്ങൾക്ക് മനസ്സിന്ന് ഒരു ഉയൎച്ച തനിയെ തോന്നിയിരുന്നു.

## പാപികൾക്കും ഗതിയുണ്ട്.

ഒരാൾ ഒരു പാപിയാണ് എന്നു തോന്നുന്നതുകൊണ്ട് അയാൾക്ക് ഭഗവൽ കാരുണ്യമില്ലാ എന്ന് വിചാരിക്കേണ്ട. ഭഗവാൻ കൃപാവാരിധിയാണ്. അപാരകാരുണ്യം നിമിത്തമാണ് അദ്ദേഹം ഒരു മനുഷ്യശരീരം ധരിച്ചു വന്നിട്ടുള്ളത്. പാപിയും കൃപകൊണ്ട് സിദ്ധനാകും. എത്രതന്നെ മഹാപാപിയായിരുന്നാലും ഭഗവാന്റെ ശക്തിവലയത്തിന്നുള്ളിൽ പെട്ടുകഴിഞ്ഞാൽ അയാൾക്ക് പുനർജന്മമില്ല. ഇതദ്ദേഹത്തിന്റെ സ്വന്തം വാക്കുകളാണ്.

"അപിചേത്സുദുരാചാരൊ ഭജതെ മാമനന്യഭാക്
സാധുരേവസമന്തവ്യഃ സമ്യഗ്വ്യവസിതൊ ഹിസഃ"
ക്ഷിപ്രംഭവതിധമ്മാത്മാ ശശ്വത്ശാന്തിംനിഗച്ഛതി
കൌന്തെയ പ്രതിജാനിഹി ന മെ ഭക്തഃ പ്രണശ്യതി.

(ഒരാൾ തികഞ്ഞ ദുരാചാരനായിരുന്നാലും മററെല്ലാററിനെയും ഉപേക്ഷിച്ച് എന്നെ ശരണമാക്കി ഭജിക്കുന്നു എങ്കിൽ അയാൾ ഒരു സജ്ജനമാണെന്നുതന്നെ കരുതണം. അയാളുടെ നിശ്ചയം നന്നായിരിക്കുന്നു. അയാൾ താമസം കൂടാതെ ധമ്മാത്മാവാകും, നിത്യശാന്തി പ്രാപിക്കയും ചെയ്യും. അർജ്ജുന! എന്റെ ഭക്തൻ നശിച്ച് ഗതികെട്ട് പോകയില്ല എന്ന് പ്രതിജ്ഞ ചെയ്തോളൂ)

**ജപം.**

ചോ:— നാമ ജപം ആവശ്യമാണോ ?

സ്വാ:— വാക്കുകളുടെ സഹായംകൂടാതെ വിചാരിപ്പാൻ സാദ്ധ്യമല്ല. ഈശ്വരനാമത്തിന്റെ സഹായമില്ലാതെ ഈശ്വരനെപ്പററി ചിന്തിപ്പാനോ ധ്യാനിപ്പാനോ സാദ്ധ്യമല്ല. ഈശ്വരന്ന് അനേകായിരം നാമങ്ങളുണ്ട്. അതുകളിൽവെച്ച് സാധകന്ന് അധികം ഇഷ്ടപ്പെട്ടതായി തോന്നുന്നതു് ഏതോ അതു് ദിവ്യമാണെന്നു വിശ്വസിച്ചും രഹസ്യമായും ജപിക്കുന്നതായാൽ അതു മന്ത്രമാകും. നമശ്ശിവായ, നമൊ നാരായണായ, എന്നിവയെല്ലാം മന്ത്രങ്ങളാണു്.

ജപം അത്യാവശ്യമാണ്. മാർഗ്ഗം ഏതായാലും ധ്യേയ സ്വരൂപം ഏതായാലും അതിന്നനുസരിച്ച നാമ ത്തിന്റെ ജപം ശീലിക്കണം. അതു നിരന്തരമാ ക്കണം. ജോലികളിലേർപ്പെട്ടുകൊണ്ടിരിക്കുമ്പോഴും ജപിക്കണം. മന്ത്രാർത്ഥം എപ്പോഴും മനസ്സിൽ ഉണ്ടാ യില്ലെന്നു വരാം; മനസ്സേകാഗ്രമാകുന്നില്ലെന്നും വരാം; അതുകൊണ്ടു് വിചാരപ്പെടേണ്ടതില്ല; ജപം നടത്തിക്കൊണ്ടിരിക്കുക. കാലക്രമത്തിൽ മന്ത്രാർത്ഥം മനസ്സിൽ തെളിയും; മനസ്സ് ഏകാഗ്രമാകയും ചെയ്യും. ഇതു് പുരാതന മഹർഷിമാർ കണ്ടു നിശ്ചയിച്ച പന്ഥാവാണ്. അതു് ഫലപ്രദവുമാണ്. അതു കൊണ്ടാകുന്നു അതു് ചെറുപ്പത്തിൽതന്നെ അഭ്യസി പ്പിച്ചു തുടങ്ങിയിട്ടുള്ളതു്. അങ്ങിനെ ശീലിച്ചാൽ ആ സംസ്കാരം ബലപ്പെട്ടും, അതു് കാലക്രമത്തി ലെങ്കിലും മനുഷ്യനെ ഈശ്വരനോടടുപ്പിക്കും. ജപം നിരന്തരമായി നടത്തുവാൻ സാധിക്കുന്നില്ലെങ്കിൽ ത്രിസന്ധ്യകളിലെങ്കിലും അതു ശീലിക്കണം. നമുക്കു് ആദിമദ്ധ്യാന്തങ്ങളും ഈശ്വരനാണ്. നാം ഈശ്വ രനിൽനിന്നു് വന്നിരിക്കുന്നു. ഈശ്വരനിൽ വർത്തി ക്കുന്നു. ഈശ്വരങ്കലേക്കു മടങ്ങിച്ചെല്ലുന്നു. ഈ തത്വം ഓർമ്മപ്പെടുത്തുന്നതാകുന്നു ത്രിസന്ധ്യകളിലെ ജപം.

ചോദ്യം:— ഈശ്വരനാമങ്ങൾക്കു് സാധാരണ നാമങ്ങളേ ക്കാൾ ശക്തിയില്ലേ.

ഉത്തരം:— ഈശ്വരനാമങ്ങൾക്കുള്ള ശക്തി അനന്തമാണ്. എന്നാൽ അതിന്നു വിലയെന്തുണ്ടെന്ന് ആർ അറിയുന്നു? ഒരു ഉറുപ്പിക ഒരു ശിശുവിന്റെ കയ്യിൽ കൊടുക്കുക. അതിന്നു വിലയെന്താണ്, എന്തുപയോഗമാണതുകൊണ്ടുള്ളതു്, എന്ന ശിശുവിന്നറിയുമോ? അതു് കയ്യിൽവെച്ചു കളിപ്പാൻ ഒരു സാധനം എന്നേ അതു ധരിക്കയുള്ളൂ. എന്നാലതു് പ്രായം ചെന്നവരുടെ കയ്യിൽ കൊടുക്കുക. അവർ അതിന്റെ വിലയറിയും. സാധനങ്ങൾ വാങ്ങുവാൻ അതു് ഉപയോഗിക്കും. അതുപോലെ നാമത്തിന്റെ വിലയറിയുന്നവന്നു് അതു് വലിയ ശക്തിയും പ്രയോജനവും ഉള്ളതാകും.

ചോദ്യം:— ജപിപ്പാൻ ഏതു വിധം ശുദ്ധിയുണ്ടായിരിക്കണം?

ഉത്തരം:— ബാഹ്യശുദ്ധിയെപ്പററി നിയമമില്ല. ഏതവസ്ഥയിലിരിക്കുമ്പോഴും, കളിക്കുമ്പോഴും, കളിക്കമ്പോഴും, കിടക്കുമ്പോഴും ജോലി ചെയ്യുമ്പോഴും ജപം നടത്താം. ശുദ്ധാശുദ്ധചിന്തയെ വേണ്ട.

ചോദ്യം:— ഉറക്കെ ജപിക്കാമോ?

ഉത്തരം:— അതിന്നും വിരോധമില്ല. പക്ഷെ അതു് അന്യർ കേൾക്കരുതു്.

ചോദ്യം:— ജപിക്കുമ്പോൾ ഏതിലാണ് മനസ്സ് ഏകാഗ്രമാക്കേണ്ടതു്? മന്ത്രത്തിന്റെ അക്ഷരങ്ങളിലോ, അർത്ഥത്തിലോ, മൂർത്തിയിലോ?

ഉത്തരം:— അതു് കഴിവുപോലെയാണു്. ആദ്യം അക്ഷരത്തിൽ, പിന്നെ അർത്ഥത്തിൽ, പിന്നെ രൂപത്തിൽ, അങ്ങിനെ ശീലിച്ചാൽ ക്രമത്തിൽ മൂന്നും ഏകകാലത്തിൽ മനസ്സിൽ ഉദിക്കും.

ചോദ്യം:— ധ്യാനിക്കുമ്പോൾ ദേവതാരൂപം മനസ്സിൽ വരുന്നില്ല. അന്ധകാരം ആയിരിക്കുന്നു.

ഉത്തരം:— ഇടവിടാതെ ജപിച്ചു ശീലിക്കുക. കാലക്രമത്തിൽ എല്ലാം സാധിക്കും.

ചോദ്യം:— മനസ്സോടിനടക്കുമ്പോൾ എന്തുചെയ്യണം?

ഉത്തരം:— മനസ്സുചലിച്ചുകൊണ്ടിരിക്കുമ്പോഴും ജപം നടത്തുക. നിരന്തരജപത്തിന്റെ ഫലമായിട്ടു് മനസ്സു് സ്വാധീനത്തിൽ വരും.

(മറ്റൊരിക്കൽ)

ചോദ്യം:— എങ്ങിനെയാണു് ജപം നടത്തേണ്ടതു്?

ഉത്തരം:— ഭക്തിയോടുകൂടിയും മന്ത്രാർത്ഥം അറിഞ്ഞും ജപിക്കണം. ഗ്രാമഫോൺ ശബ്ദം പുറപ്പെടുവിക്കുന്നതുപോലെയല്ല.

ചോദ്യം:— എന്നാൽ അജാമിളൻ മുതലായവർക്ക് ഭക്തിയോ, ആത്മജ്ഞാനമോ കൂടാതെ വെറും നാമോച്ചാരണം കൊണ്ടു് ഫലമുണ്ടായി എന്നു് പുരാണങ്ങളിൽ കാണുന്നുണ്ടല്ലോ?

ഉത്തരം:— അതു് മന്ത്രോച്ചാരണത്തിൽ താല്പര്യമുണ്ടാകുവാൻ അർത്ഥവാദമായി പറയുന്നതാണു്.

ചോദ്യം:— അർത്ഥഭാവനയോടുകൂടിയാണ് ജപിക്കേണ്ടതു് എങ്കിൽ അർത്ഥത്തെപ്പററി മാത്രം വിചാരിച്ചാൽ പോരെ?

ഉത്തരം:— അങ്ങിനെ വിചാരിപ്പാൻ സാദ്ധ്യമല്ല. ഏതു വസ്തുവിനെപ്പററി വിചാരിക്കുമ്പോഴും അതിന്റെ നാമം മനസ്സിൽ വരാതിരിക്കയില്ല. വാക്കും അർത്ഥവും തമ്മിൽ വേർപെടുത്താവുന്നതല്ല. ഇതു മുഴുവൻ ശരിയായി അറിയണമെങ്കിൽ സ്ഫോടവാദം മനസ്സിലാക്കണം.

## ജപധ്യാനപൂജാദി.

(ശ്രീ അന്നപൂർണ്ണാദേവിയുടെ കുറിപ്പിൽനിന്നു്.)

ചോ:— ജപമാലയെ പട്ടിണിയാക്കരുതു്. നിത്യം മാലയിൽ ജപിക്കണം എന്നു കേട്ടിട്ടുണ്ടു്.

സ്വാ:— മാലാജപം തനിയെ നിന്നുപോകും. മാല താഴെ വെക്കണം എന്നു ഞങ്ങൾക്കറിയാം. എന്നാൽ മനോജപം വിട്ടുകളയരുതു്.

ചോ:— എങ്ങിനെയാണ് 'ഈശ്വരനോടു് പ്രാർത്ഥിക്കേണ്ടതു്'

സ്വാ:— ഒരു ഭാവം സ്വീകരിക്കണം. ആ ഭാവത്തിൽ ഈശ്വരനെ വിളിക്കണം, പ്രാർത്ഥിക്കണം. ഭാവം ദാസ്യമൊ, വാത്സല്യമൊ, മധുരമൊ ഏതോ ആവാം. ഏതെങ്കിലും ഒന്നു് നിശ്ചയമായും വേണം.

ചോ:— ഭാവങ്ങൾ ഇടകലൎന്നു് വന്നാലോ?

സ്വാ:— ദോഷമില്ല. ഇതു കേട്ടിട്ടില്ലേ?

തൎവമേവ മാതാ ച പിതാ ത്വമേവ
ത്വമേവ ബന്ധുശ്ച സഖാ ത്വമേവ
ത്വമേവ വിദ്യാ ദ്രവിണം ത്വമേവ
ത്വമേവസൎവ്വം മമ ദേവദേവ!

ചോ:— ഭൎത്താവില്ലാത്ത സ്ത്രീക്കു് മധുരഭാവം ആവാം. എന്നാൽ ഭർത്തൃമതികൾക്കു് ആ ഭാവം ശരിയല്ലല്ലൊ.

സ്വാ:— എന്തുകൊണ്ടല്ല? ഈശ്വരൻ ആത്മാവല്ലയോ, ആത്മാവിന്റെ പതിയാണു്!

ചോ:— പൂജചെയ്യാൻ സാധിക്കാഞ്ഞാൽ എന്തുചെയ്യണം.

സ്വാ:— ജപം

ചോ:— ജപത്തിന്നും സാധിക്കാഞ്ഞാൽ?

സ്വാ:— ധ്യാനിക്കുക. ധ്യാനം സാദ്ധ്യമല്ലെങ്കിൽ ജപിക്കുക. ജപം സാദ്ധ്യമല്ലെങ്കിൽ പൂജ. പൂജയേക്കാൾ ശ്രേഷ്ഠം ജപം ജപത്തെക്കാൾ ധ്യാനം. മനസ്സിനെ സ്വാധീനത്തിൽ വെക്കണം. മനസ്സിന്റെ അധീനത്തിൽ പെട്ടുപോകരുതു്. ആസക്തിയില്ലാതിരിക്കണം. എന്നാൽ ആചരിക്കുന്നതു് അത്യാസക്തിയുള്ളതുപോലെ വേണം. ആസക്തിയില്ലാത്ത നില ജനങ്ങളറിയരുതു്.

## ജീവഗതി.

ചോ:— മരണശേഷം ജീവന്മാരെല്ലാം പ്രേതലോകത്തിൽ ചെന്നിരിക്കുമെന്നു് പറയുന്നുണ്ടല്ലോ. അതു ശരിയോ?

ഉ:— അങ്ങനെ പറയുന്നില്ല. കർമ്മാനസാരമാണ് ഗതി. പുണ്യവിശേഷമുള്ളവർ ബ്രഹ്മലോകത്തുതന്നെ ചെല്ലും. ചിലർ ചന്ദ്രസൂര്യാദിലോകങ്ങളിൽ പോകും. വിഷയസുഖാനുഭവത്തിൽ അത്യാസക്തന്മാരും, അനുഭവിച്ചു തൃപ്തിവരാതെ ആഗ്രഹങ്ങൾ മനസ്സിൽ വെച്ചിരിക്കുന്നവരും പ്രേതങ്ങളോ ഭൂതങ്ങളോ ആകും. സുഖാനുഭവത്തിന്നുവേണ്ടി അവരിൽ ചിലർ മനുഷ്യശരീരങ്ങളിൽ പ്രവേശിക്കും. ഒരു ഗതിയുമില്ലാതെ അലഞ്ഞുനടക്കുന്നവരും ഉണ്ട്. പുണ്യലോകത്തിൽ ചെന്നിട്ടുള്ളവരും പുണ്യഫലം ക്ഷയിക്കുമ്പോൾ ഭൂമിയിൽ മനുഷ്യരായി ജനിക്കും. ബ്രഹ്മജ്ഞാനം സിദ്ധിച്ച് ബ്രഹ്മത്തോട് ഐക്യം പ്രാപിച്ചവർ ഒരു ലോകത്തേയ്ക്കും പോവുകയില്ല. അവർ പരിമിതവ്യക്തികളല്ല. അവക്ക് പോക്കുവരവില്ല. അവരിൽവെച്ച് താണവരും എന്നാൽ ശുദ്ധസത്വന്മാരും ആയിട്ടുള്ളവർ ബ്രഹ്മലോകത്തിൽ ചെന്ന് ബ്രഹ്മാവിനോടുകൂടെ കൈവല്യം പ്രാപിക്കുന്നു.

"വേദാന്ത വിജ്ഞാന സുനിശ്ചിതാർത്ഥാ:
സന്യാസയോഗാദ്യതയഃ ശുദ്ധസത്വാ:
തേ ബ്രഹ്മലോകേഷു പരാന്തകാലേ
പരാമൃതാഃ പരിമുച്യന്തി സർവ്വേ''

ഇങ്ങിനെയാണ് ഋഷിമാരുടെ മതം.

## ശ്രാദ്ധം.

ചോ:— അങ്ങിനെ അന്യലോകങ്ങളിൽ പോകുന്നവൎക്ക വേണ്ടി ശ്രാദ്ധം ഉതകേട്ടതുണ്ടോ ?

ഉ;— ഒരു മനുഷ്യന്നു തന്റെ മാതാപിതാക്കളോടും മററു ബന്ധപ്പെട്ടവരോടും സ്നേഹബഹുമാനങ്ങൾ ഉണ്ടാകുന്നതു സ്വാഭാവികമല്ലെ ? അവരുടെ മരണാനന്തരവും ആ ഭാവങ്ങൾ നിലനില്ക്കുകയില്ലെ ? അവരെ സ്മരിക്കയും അവൎക്കുവേണ്ടി വല്ലതും ചെയ്യുകയും പ്രാൎത്ഥിക്കയും ചെയ്യുന്നതു ഏതു രാജ്യത്തിലെയും നാനാ ജാതിമതസ്ഥന്മാർ ചെയ്യുവരുന്നതാണു. ശ്രദ്ധയോടുകൂടി ചെയ്യുന്നതാണു ശ്രാദ്ധം. അവരുടെ സൂക്ഷ്മശരീരങ്ങൾ സൂക്ഷ്മലോകങ്ങളിൽ നിലനില്ക്കുന്നുണ്ടാകും. ആ ശരീരികളുടെ തൃപ്തിക്കുവേണ്ടി ഓരോ ജനങ്ങൾ ഓരോവിധം ഉപഹാരം സമൎപ്പിക്കുന്നു. പാശ്ചാത്യരാജ്യങ്ങളിൽ അവർ മരിച്ചുപോയവരുടെ ഛായാപടങ്ങൾ അലങ്കരിക്കും. ശ്മശാനഭൂമിയിൽ ശവകുടീരങ്ങൾ പുഷ്പങ്ങൾ അൎപ്പിക്കും. നമ്മുടെ ഇടയിൽ തിലോദകവും, പിണ്ഡവും സമൎപ്പിക്കും. പിതൃതൎപ്പണം ഇവിടെ നിത്യകൎമ്മങ്ങളിൽ ഒന്നാണു. പുരാതന ആൎയ്യന്മാർ ശ്രാദ്ധകൎമ്മംതന്നെ നിത്യവും നടത്തിയിരുന്നു. പിന്നീടു അതു മാസത്തിൽ ഒരിക്കലായി. ഒടുവിൽ അതു കൊല്ലത്തിൽ ഒരിക്കൽ എന്നായി. ആചാരം പലരുടെ ഇടയിലും പലവിധത്തിലായിരിക്കാം. എന്നാൽ ആശയം എല്ലായിടത്തും ഒന്നുതന്നെയാണു.

ഓരോരുത്തനും അവരവരുടെ കർമ്മഫലമാണ് അനുഭവിക്കുന്നത് എന്നിരിക്കെ നമ്മുടെ ശ്രാദ്ധാദികർമ്മംകൊണ്ട് വല്ല ഫലവും മരിച്ചുപോയവർക്ക് സിദ്ധിപ്പാൻ ഉണ്ടോ ?

ഉ:— ഒരു കടക്കാരൻ കടം കൊടുത്തുതീപ്പാൻ കഴിവില്ലാതെ ബന്ധനത്തിൽ ഇരിക്കുന്നു. അപ്പോൾ ധനികനായ ഒരു സ്നേഹിതൻ അയാളുടെ കടം വീട്ടി അയാളെ വിമുക്തനാക്കുന്നു. അതുപോലെ കർമ്മദോഷംകൊണ്ടോ മറ്റോ കഷ്ടപ്പെടുന്ന ജീവന്മാർക്ക് താൻ ചെയ്യുന്ന നാനാദികർമ്മങ്ങളാൽ കഷ്ടനിവൃത്തി ഉണ്ടാകാം. പുണ്യം എന്നുപറയുന്നത് സാധാരണ ഘന പദാർത്ഥങ്ങളേപ്പോലെ കൈ മാറാവുന്നതാണ്, എന്നാകുന്നു നമ്മുടെ മഹർഷിമാർ പറഞ്ഞിട്ടുള്ളത്. അതുകൊണ്ട് മരിച്ചുപോയവർ പുണ്യവാന്മാരായിരുന്നു എന്നിരിക്കലും അവർക്കുവേണ്ടിയും നാം ശ്രാദ്ധകർമ്മം നടത്തുന്നത് നമ്മുടെ ധർമ്മമാണ്. അതിനു പുരോഹിതന്മാർ വിധിക്കുന്നവിധം എല്ലാം ധനവ്യയം ചെയ്യണമെന്നല്ല പറയുന്നത്. അവരുടെ സമ്പാദ്യത്തിലാണ് അവർക്ക് ദൃഷ്ടി. നിങ്ങൾക്ക് ശാപം എല്ക്കുമെന്നുകൂടി അവർ ഭയപ്പെടുത്തും. സ്നേഹമുള്ള മാതാപിതാക്കന്മാർക്കുവേണ്ടി ഭക്തിശ്രദ്ധയോടുകൂടി നിങ്ങൾ ചെയ്യുന്ന കാര്യത്തിൽ അവർ ഒരിക്കലും നിങ്ങളെ ശപിക്കുകയില്ല... ശ്രാദ്ധത്തിനു ചിലവിടുവാൻ നിങ്ങൾക്ക് നിവൃത്തി ഇല്ലെങ്കിൽ അതിന്നുപകരം അരണ്യരോദനം (കാട്ടിൽ ചെന്നിരുന്ന് കരയുക) അരണ്യരോദനം എന്ന കർമ്മം

നടത്താൻ ശാസ്ത്രം വിധിച്ചിട്ടുണ്ടു്. അതിൽ ഏകാന്തത്തിൽ ചെന്നിരുന്നു് തന്റെ കഴിവില്ലായ്മയെയും, മരിച്ചുപോയവരെയും വിചാരിച്ചു് വ്യസനിച്ചു് അവരുടെ ക്ഷേമത്തിന്നുവേണ്ടി മനഃപ്പൂർവ്വം പ്രാർത്ഥിക്കുകയാണു് ചെയ്യുന്നതു്. ശ്രാദ്ധത്തിൽ പ്രധാനമായിട്ടുള്ളതു് സ്നേഹാദരങ്ങളോടുകൂടിയ സ്മരണ. രണ്ടാമതു് അവരുടെ സൽഗതിക്കു് ആന്തരമായ പ്രാർത്ഥന. മൂന്നാമതു് യഥാശക്തി ധനവ്യയം.

## പ്രാണായാമം

ചോ:— പ്രാണായാമം ആദ്ധ്യാത്മപുരോഗതിക്കു് വലിയ സഹായം അല്ലെ ? അതു് രാജയോഗത്തിന്റെ ഒരു പ്രധാന ഭാഗമല്ലേ ?

സ്വാ:— പ്രാണായാമം എന്നു് നിങ്ങൾ വിചാരിച്ചിരിക്കുന്നതു് ശ്വാസകോശംകൊണ്ടുള്ള അഭ്യാസമല്ലേ ? അതു് രാജയോഗത്തോടു് ഒരു വിധത്തിലും ബന്ധപ്പെട്ടതല്ല. അതു് ഒരുവിധം കായികാഭ്യാസം മാത്രമാണു്. അതു് ശീലിച്ചതുകൊണ്ടു് മനോമാലിന്യം നീങ്ങുകയില്ല, മനസ്സടങ്ങുകയുമില്ല. മദ്യം കഴിച്ചു് മത്തനായി ചാഞ്ചാടുന്ന മനുഷ്യൻ ഒരു വണ്ടിയിൽ സഞ്ചരിക്കുന്നുവെന്നു് വിചാരിക്കുക. വണ്ടിയിൽ കെട്ടിയ കുതിരകളെ നിയന്ത്രിച്ചു് വണ്ടി നിർത്താം. എന്നാൽ അപ്പോഴും മദോന്മത്തൻ നിവർന്നു് സ്ഥിരമായിരിക്കുകയില്ല. ആടിക്കൊണ്ടേ ഇരിക്കും. അതു

പോലെ പ്രാണായാമംകൊണ്ടു് ശരീരമാകുന്ന വണ്ടി നിലക്കു നിർത്താം. എന്നാൽ അതുകൊണ്ടും വണ്ടിയിൽ ചാഞ്ചാടിക്കൊണ്ടിരിക്കുന്ന മനുഷ്യൻ—രാഗദ്വേഷ മദമത്സരാദി മദ്യം സേവിച്ചു് അശാന്തമായി ചലിച്ചുകൊണ്ടേ ഇരിക്കുന്ന മനസ്സു് സ്ഥിരപ്പെട്ടിരിക്കുകയില്ല; അതു് ചലിച്ചുകൊണ്ടേ ഇരിക്കും. മലയാളികളായ നിങ്ങൾ മുൻകാലങ്ങളിൽ ഈ പ്രാണായാമം അഭ്യസിച്ചിരുന്നു. അതു് മെയ്സ്വാധീനത്തിന്നു് മാത്രവും ആയിരുന്നു. ഒരു കായികാഭ്യാസം എന്നു മാത്രം. നിങ്ങളുടെ പൂർവ്വികാഭ്യാസങ്ങളെല്ലാം മറന്നു് നിങ്ങൾ ഇപ്പോൾ എത്ര ദുർബ്ബലന്മാരായിരിക്കുന്നു! ആരെങ്കിലും വന്നു് ഭയങ്കര ശബ്ദം പുറപ്പെടുവിക്കുന്നവിധം ശ്വാസപ്രയോഗം കാണിച്ചു് ഇതൊരു രാജയോഗത്തിന്റെ രഹസ്യമാണെന്നു പറഞ്ഞാൽ നിങ്ങൾ അതു് ഉടനെ വിശ്വസിക്കും. അതിൽ ഭ്രമിക്കും. അതിൽ അധികം കഷ്ടമായിരിക്കുന്നതു് അതു് ശാസ്ത്രപ്രകാരമുള്ള അഭ്യാസവുമല്ല എന്നതാണു്. അതു് ശീലിച്ചാൽ ശരീരത്തിന്നു് ഗുണം കിട്ടുകയില്ലെന്നു മാത്രമല്ല പലതരം വ്യാധികൾ വന്നുചേരുകയും ചെയ്യും.

പ്രാണൻ എന്നു പറയുന്നതു് മനസ്സിനേയും ശരീരജീവാണുക്കളേയും നിയന്ത്രിക്കുന്ന ഒരു ശക്തിയാണു്. ആ ശക്തിയെ സ്വാധീനിക്കുന്നതാകുന്നു പ്രാണായാമ കാര്യം. അതു് ഗുരുമുഖത്തിൽനിന്നു് ഗ്രഹിക്കേണ്ടതാണു്. പുറമെ

കൊട്ടിഘോഷിക്കേണ്ടതല്ല. അതുകൊണ്ടുള്ള ഫലത്തിന്നു് ഒരു ദൃഷ്ടാന്തം ഞാൻ പറയാം. ശ്രീരാമകൃഷ്ണന്നു് പ്രാണായാമത്തിൽ ശരിയായ സിദ്ധിയുണ്ടായിരുന്നു. അതു് പരിക്ഷിപ്പാൻ ഞങ്ങൾ അദ്ദേഹത്തിന്റെ നാവിൽ കുറെ പഞ്ചസാര വെച്ചു. വളരെനേരം കഴിഞ്ഞിട്ടും നാവിൽ വെള്ളം ഊറുന്നില്ല; പഞ്ചസാര നനഞ്ഞില്ല. അതു് വെച്ചിരുന്ന വിധംതന്നെ പുറത്തേക്കു തുപ്പിക്കളഞ്ഞു.

## തപസ്സ്.

ചോ:— തപസ്സ് എന്നാൽ എന്താണു്?

സ്വാ:— ബംഗാളിൽ ഞാൻ കണ്ടിട്ടുണ്ടു് ഒരാൾ കൈ ഉയർത്തിക്കൊണ്ടു് അനേക ദിവസങ്ങൾ അനങ്ങാതെ നില്ക്കും. മറ്റു ചിലർ ഒററക്കാലിന്മേൽ നില്ക്കും. ആ ഭാഗങ്ങൾ നീരുവന്നും, വീർത്തും വിറങ്ങലിച്ചും വലിയ വേദന ഉണ്ടാകും. ഈ വിധം ശരീരത്തെ ക്ലേശിപ്പിക്കുന്നതു് താമസികതപസ്സാണു്. അങ്ങിനെ ചെയ്യുന്നതു് എന്തെങ്കിലും ഒരു പ്രത്യേക സാദ്ധ്യം ഉദ്ദേശിച്ചാണു്. എനിക്കു് ഇന്ന കാൎയ്യം സാധിച്ചാൽ ഞാൻ നാവോ, കവിളോ തുളച്ചു്, കാവടി എടുത്തു് മല കയറാം; ഇങ്ങിനെ ഓരോ കാൎയ്യസാദ്ധ്യത്തിന്നു് ദേഹം ക്ലേശിപ്പിക്കുന്നതാണു്. ഗീതയിൽ പറയുന്നുണ്ടല്ലോ.

"കൎഷയന്തഃ ശരീരസ്ഥം ഭൂതഗ്രാമമചേതസഃ
മാം ചൈവാന്ത ശരീരസ്ഥം താൻ വിദ്ധ്യാസുരനിശ്ചയാൻ."

(ശരീരത്തിലുള്ള ഭൂതങ്ങളേയും, അന്തര്യാമിയായ എന്നേയും ക്ലേശിപ്പിക്കുന്നതു് ആസുരമായ നിശ്ച യമാണു്. ശരിയായ തപസ്സ് ശരീരത്തെയും, ഇന്ദ്രി യങ്ങളേയും, മനസ്സിനേയും നിയന്ത്രിച്ചു് സ്വാധീന ത്തിൽ വെച്ചു് ആ മനസ്സിനെ ഭഗവാങ്കലേക്കു് തിരി ക്കുന്നതാണു്.

## അദ്ധ്യാസം ബന്ധകാരണം.

ഭ്ചാ:— ജഗത്തു് സ്വപ്നപ്രായം, മിഥ്യയാണെന്നു് ശങ്ക രാചാര്യർ പറയുന്നുണ്ടു്. അങ്ങിനെയാണെങ്കിൽ സ്വപ്നം കാണുന്നവന്നു് ബന്ധം എങ്ങനെ ഉണ്ടാവും. ഈ നിരന്തരസ്വപ്നം അവസാനിക്കുന്നതെങ്ങനെ ?

സ്വാ:— ശങ്കരാചാര്യരുടെ ജ്ഞാനമാർഗ്ഗം മനസ്സിലാക്കാൻ കുറെ പ്രയാസമുണ്ടു്. നിങ്ങൾ സ്വപ്നം കാണുമ്പോഴും ഉണർന്നിരിക്കുമ്പോഴും ഞാൻ എന്നൊരു ബോധമുണ്ടു്. അതു ഒരിക്കലും വിട്ടുപോകുന്നില്ല. രണ്ടവസ്ഥയി ലും ഞാൻ എന്ന ഭാവത്തിനും ഭേദമില്ല. നാം ഒരു വസ്തു കണ്ടു് അതു് മറെറാന്നായി ധരിച്ചു് അതി നോടു് ഐക്യം പ്രാപിക്കുന്നു. വാസ്തവത്തിൽ ഇല്ലാത്തതു് വാസ്തവമായും ഉണ്ടു് എന്നു ധരിച്ചു് നാം അതിനോടു് ഒന്നിച്ചുചേരുന്നു. ഇതിന്നു് അ ദ്ധ്യാസം എന്നു് പേർ പറഞ്ഞിരിക്കുന്നു. നാം ഒരു നാടകം കാണുന്നു. ഹരിശ്ചന്ദ്രചരിതം എന്നു വിചാ രിക്കുക. അതു് കാണുമ്പോൾ ചിലക്കു് വ്യസനം

തോന്നുന്നു. കണ്ണുനീർ ഒഴുകുന്നു. എന്തുകൊണ്ട്? നടൻ അഭിനയിക്കുന്ന ശോകം യഥാർത്ഥമായ ശോകമാണെന്ന് തല്ക്കാലത്തേക്കെങ്കിലും നാം ധരിക്കുന്നു. നാം അതിനോട് ഒട്ടിപ്പിടിച്ച് നമ്മളും ദുഃഖിക്കുന്നു. എന്നാൽ അത് നാടകാഭിനയമാണെന്നു മാത്രം മനസ്സിൽവെച്ച് അത് കണ്ടുകൊണ്ടിരിക്കുകയാണെങ്കിൽ നടന്റെ നാട്യസാമർത്ഥ്യത്തെപ്പററി മാത്രം നാം ആലോചിച്ചുകൊണ്ടിരിക്കും. അഭിനയത്തിലായിരിക്കും നമ്മുടെ ദൃഷ്ടി. അപ്പോൾ എത്ര ദുഃഖം അനുഭവിച്ചാലും ആ ദുഃഖം നമ്മുടെ മനസ്സിനെ ബാധിക്കില്ല. അഭിനയം നന്നായാൽ അതിൽ നമുക്ക് രസമാണ് തോന്നുക. ദുഃഖമല്ല. അതുപോലെ ഈ ലോകം സ്വപ്നപ്രായമല്ല. യഥാർത്ഥമാണ് എന്ന് പൂർണ്ണമായി ധരിച്ച് നാം അതിൽ കൂടിച്ചേർന്ന് ഒരു ഭാഗമാണെന്നും നാം വിചാരിക്കുന്നു. ഇത് സത്യമായുള്ളതല്ലാ എന്നു നാം എപ്പോൾ സാക്ഷാൽക്കരിക്കുന്നുവോ, അപ്പോൾ നമുക്ക് ഇതിൽ നിന്നും മുക്തിയായി. സത്യമായുള്ളതല്ലാത്തതിൽ സത്യവസ്തുവിനെ ആരോപിച്ച് നാം വിഷമിക്കുകയാണ്. പ്രപഞ്ചം സത്യമല്ലെന്ന് സാക്ഷാൽക്കരിക്കണം. അത് കടുപ്പമേറിയ പണിയാണ്.

### സൃഷ്ടിക്ക് അവസാനമില്ല.

ചോദ്യം:— ജീവന്മാരെല്ലാം മുക്തന്മാരായികഴിഞ്ഞാൽ അപ്പോൾ സൃഷ്ടിയും അവസാനിക്കില്ലേ?

സ്വാ:— എന്തൊരു ബുദ്ധിശൂന്യമായ ചോദ്യം? ജീവന്മാക്കു് സംഖ്യയുണ്ടോ? മനുഷ്യക്കു് മാത്രമാണോ ജീവൻ ഉള്ളതു്. പക്ഷിമൃഗാദികൾക്കു്, സസ്യങ്ങൾക്കു് എന്നുവേണ്ട സൃഷ്ടിയിലുള്ള സകലത്തിന്നും ജീവൻ ഉണ്ടു്. ആ ശക്തി പ്രകാശത്തിൽ ഏററക്കുറവുകൾ ഉണ്ടെന്നേഉള്ളു. ഏററവും അധികം മനുഷ്യനിലാണു്. മനുഷ്യന്നു് ആലോചിപ്പാനും, സംസാരിപ്പാനും കഴിവുണ്ടു് അതിൽ താഴെയാണു് പക്ഷിമൃഗാദികൾ. അവയിലും താഴെ സസ്യങ്ങൾ. അവയ്ക്കു് സ്വയം ചലിപ്പാനുള്ള ശക്തിയുമില്ല. അതിൽ താഴെയാണു് ജഡമെന്നു നാം പറയുന്ന ഭൂതാദികൾ. അവയിലും ജീവൻ ഉണ്ടു്. അവയ്ക്കു് ഒരു തരം വളൎച്ചയും ഉണ്ടു്. എന്നാൽ അതു് വളരെ വളരെ പതുക്കെയാണു്. സൂക്ഷ്മമാണു്. ജീവചൈതന്യം ജഗത്തു് മുഴുവൻ വ്യാപിച്ചിരിക്കുന്നുണ്ടു്. എല്ലാററിന്നും വളൎച്ചയുണ്ടു്. ജനിക്കുക എന്നതു പോലെ വളരുക എന്നതും പ്രകൃതിയിൽ ഒരു നിയമമാണു്. ഓരോന്നും വളൎന്നു വളൎന്നു അന്തൎഗ്ഗതമായ— ശക്തിയെ അധികമധികം പ്രകാശിപ്പിക്കുകയാണു്. ഇതിനെയാണു് പരിണാമം എന്നു പറയുന്നതു്.

### ജനന നിമിത്തം.

ചോ:— ജനനം ഉണ്ടാവാൻ കാരണം എന്തു്?

സ്വാ:— ആഗ്രഹം.

ചോ:— ഏന്താഗ്രഹം?

സ്വാ:— ജനിപ്പാൻ ആഗ്രഹം.

ചോ:— ഞാൻ എവിടെനിന്നു് ഉണ്ടായി?

സ്വാ:— ഈശ്വരങ്കൽ നിന്നു്.

ചോ:— ഞാൻ ഈശ്വരങ്കൽ ആയിരുന്നപ്പോൾ എനിക്കു് ജനിക്കണമെന്നുള്ള വിചാരം എങ്ങിനെ ഉണ്ടായി?

സ്വാ:— ഈശ്വരങ്കൽ ആയിരുന്നപ്പോൾ ഈശ്വരൻ വേറെ, നിങ്ങൾ വേറെ എന്നൊന്നു് ഉണ്ടായിരുന്നില്ല. അപ്പോൾ വിചാരം ഉണ്ടായതു് ഈശ്വരന്നു്. ഈശ്വരൻ സൃഷ്ടിപ്പാൻ ആഗ്രഹിച്ചു. അനേകമാവാൻ ആഗ്രഹിച്ചു. അനേകത്തിൽ ഒന്നു് നിങ്ങളായി.

## അപൂർണ്ണതാബോധം മിഥ്യ.

ചോ:— ആത്മാവു് നിത്യപരിപൂർണ്ണനാണെന്നു പറയുന്നുവല്ലോ? പിന്നെ അതെങ്ങിനെ പരിമിതനും അപൂർണ്ണനും ബദ്ധനുമായി?

സ്വാ:— വാസ്തവത്തിൽ ആത്മാവു് പരിമിതനായിട്ടില്ല. അതിന്നു് ബന്ധവും ഇല്ല. അതിനെ എതാണ്ടു് ആകാശത്തോടുപമിക്കാം. ഈ മുറിയിൽ ആകാശം ഉണ്ടു്. അതു് പുറമേയും ഉണ്ടു്-അതു് രണ്ടും ഒന്നാണു്. എന്നാൽ ഈ ചുമരുകൾനിമിത്തം ഇതിൽ കാണുന്നതു് പരിമിതമാണെന്നും പുറത്തുള്ളതിൽ നിന്നു് വ്യത്യാസപ്പെട്ടതാണു് എന്നും തോന്നുന്നു. അത്രയേ ഉള്ളൂ.

ചോ:— എനിക്കതു് നല്ലവണ്ണം മനസ്സിലായിട്ടില്ല. അതു് ശരിയാണെന്നു് ഞാൻ എങ്ങിനേയാണു് വിശ്വസിക്കുന്നതു്?

സ്വാ:— അറിയാറാവുന്ന കാലം വരണം. ഈ വിഷയത്തിന്നു പുറമെ നിങ്ങൾ അറിഞ്ഞിട്ടില്ലാത്തതും, വിവരിച്ചുതന്നാൽപോലും നിങ്ങൾക്കു് മനസ്സിലാകുവാൻ സാധിക്കാത്തതുമായ വിഷയങ്ങൾ എന്തെല്ലാം ഉണ്ടു്? അങ്ങിനെ ചിലതു് ഉണ്ടെന്നു് നിങ്ങൾ വിശ്വസിക്കുന്നുണ്ടോ? കമ്പിയില്ലാക്കമ്പി എന്നു് ഒന്നുണ്ടല്ലോ? അതെങ്ങനെ പ്രവൎത്തിക്കുന്നു എന്നു് ഒരു പഠിപ്പും, ബുദ്ധിവികാസവും ഇല്ലാത്ത കാടനു് വിവരിച്ചുകൊടുക്കുക. അതു് അവന്നു് മനസ്സിലാക്കാൻ സാധിക്കുമോ? ഇവിടെ ഇരുന്നുകൊണ്ടു് അനേകായിരം നാഴിക ദൂരെ ഉള്ളവരോടു് സംസാരിക്കാം. പറയുന്നതു് അന്യോന്യം കേൾക്കാം, കാണാം എന്നെല്ലാം പറഞ്ഞാൽ അവൻ അതു് വിശ്വസിച്ചില്ലെന്നും വരാം. അതു് അനുഭവപ്പെട്ടപ്പോഴും അതിന്റെ പ്രവൎത്തനം എങ്ങിനെ എന്നു് വിവരിച്ചുകൊടുത്താലും മനസ്സിലായില്ലെന്നും വരാം. എന്നാൽ അതു് അറിഞ്ഞേ കഴിയൂ എന്നു് ബലമായി ആഗ്രഹിച്ചു് അതിന്നു തക്ക വഴികളുമെടുത്താൽ മനസ്സിലായി എന്നു വരാം. അതുപോലെ ഈ ഒരു വിഷയം അല്പം വല്ലതും സംസാരിച്ചതുകൊണ്ടോ, ഒന്നോ, രണ്ടോ ദിവസത്തിലകത്തോ മനസ്സിലാക്കാം എന്നു വിചാരിക്കേണ്ട. അറിയണം

എന്ന ആഗ്രഹം ആദ്യത്തിൽ ഉണ്ടാവണം. "മുട്ടി യാൽ തുറക്കും. തേടിയാൽ കണ്ടെത്തും." എന്നു ക്രിസ്തുവിന്റെ വചനവും ഉണ്ടു്.

പഠിപ്പുകൊണ്ടു മാത്രം അനുഭവരൂപമായ ജ്ഞാനം ഉണ്ടാകയില്ല.

"നായമാത്മാ പ്രവചനേന ലഭ്യോ
നമേധയാ ന ബഹുനാ ശ്രുതേന
യമേവൈഷ വൃണുതേ തേനലഭ്യഃ
തസ്യൈഷ ആത്മാ വിവൃണുതേ തനും സ്വാം".

(ഈ ആത്മാവു് വളരെ ഗ്രന്ഥപഠനംകൊണ്ടോ, ബുദ്ധി ബലംകൊണ്ടോ വിസ്തരിച്ചു് വ്യാഖ്യാനിച്ചു കേട്ടതുകൊണ്ടോ ലഭിക്കപ്പെടുന്നില്ല. ഈ ആത്മാവു് ആരെ വരിക്കുന്നുവോ അയാൾക്കു് ലഭിക്കും. ആയാൾക്കു് ആത്മാവു് തന്നെത്താൻ പ്രത്യക്ഷമാക്കിക്കൊടുക്കും.

## പുനർജ്ജന്മചിന്ത.

ചോ:— പുനർജ്ജന്മം ഉണ്ടാകുമെന്നുള്ളതു് ശരിയാണോ?

സ്വാ:— അതു് അറിഞ്ഞിട്ടെന്തു കാര്യം? ഈ ജന്മത്തിൽ അധർമ്മം പ്രവർത്തിച്ചാൽ എനി ഒരു ജന്മത്തിൽ അതിന്നു് ശിക്ഷ അനുഭവിക്കേണ്ടി വരുമോ എന്നാണോ ആലോചന. ശിക്ഷയുണ്ടാവാനില്ലെങ്കിൽ ഈ ജന്മത്തിൽ തോന്നിയതു കാട്ടാം എന്നായിരിക്കും. അങ്ങിനെയുള്ള വിചാരം മനുഷ്യത്വത്തിന്നു് ചേൎന്നതല്ല. സ്വധർമ്മമെന്താണെന്നറിഞ്ഞു് അതു് ധൈര്യത്തോടു കൂടി അനുഷ്ഠിക്കുക. ഇങ്ങിനെ ലാഭനഷ്ടം കണക്കാ

ക്കുന്നവക്ക് നിസ്വാത്ഥമായ പ്രേമം ഒരിക്കലും ഉണ്ടാ വുന്നതല്ല. അവർ ഈശ്വരനെ ഭജിക്കുന്നതിലും ലാഭത്തിൽ കണ്ണുവെച്ചുകൊണ്ടായിരിക്കും. അധമ്മമായാലും, ദുഷ്ടതയായാലും വരുന്നതു വരുമെന്ന നിശ്ചയമുറച്ച് ധീരമായി പ്രവൃത്തിക്കുന്നവർ ലാഭനഷ്ടങ്ങളെപ്പററി ആലോചിക്കുന്നവരേക്കാൾ ഭേദമാണ്. സംശയാത്മാക്കളാണ് കണക്കാക്കി നോക്കുന്നതു്. അവക്ക് ഇഹവും, പരവും ഇല്ല.

"നായം ലോകോസ്തി ന പരോന സുഖം സംശയാത്മനഃ''

പിന്നെ അവക്കുള്ള ഗതി എന്താണ്? 'സംശയാത്മാ വിനശ്യതി'

രാവണനെ നോക്കുക. എന്തൊരു ധീരൻ! മരണം നിശ്ചയം എന്നറിഞ്ഞിട്ടും രാമനോട് യുദ്ധം ചെയ്തുകൊണ്ടെയിരുന്നു. ഞാൻ ഇതു ചെയ്താൽ എന്തു ഗുണം? അതു ചെയ്താൽ എന്തു ദോഷം എന്നിങ്ങനെ ഗണിതത്തിനേപ്പെടുന്നവക്ക് ഈശ്വരദശനം ഉണ്ടാകയില്ല. എന്തൊന്നും ധൈയ്യമായും, സംശയരഹിതമായും ചെയ്യണം. ഈശ്വരനെ സ്നേഹിക്കുമ്പോൾ അതുകൊണ്ട് വൈകുണ്ഠപ്രാപ്തി പോലും കാംക്ഷിക്കരുതു്. ഭഗവൽസ്മരണ നിരന്തരം ഉണ്ടാകണമെന്ന് മാത്രം ആഗ്രഹിക്കുക.

"അവിസ്മൃതിഃ ത്വച്ചരണാരവിന്ദേ
ഭവേഭവേമേസ്തുതവ പ്രസാദാത്'''

(ജന്മംതോറും അങ്ങയുടെ ചരണാരവിന്ദത്തെ സ്മരിക്കാറാകണം.) വീണ്ടും, വീണ്ടും ജനിച്ചാലെന്തു്? ഭക്തിയില്ലാ

ത്തവരാണ് പുനർജ്ജന്മത്തെപ്പററി അന്വേഷിക്കുന്നതു്. യഥാർത്ഥഭക്തൻ ധീരനായിരിക്കണം. ഞാൻ ഈശ്വരന്റെ സന്താനം. എനിക്കെന്തു ദോഷമോ, പോരായ്മകളോ ഉണ്ടെങ്കിലെന്തു്? അച്ഛനമ്മമാരോട് നിർബ്ബന്ധിച്ചും വാങ്ങുവാൻ മക്കൾക്കു് അവകാശമില്ലേ? ഈ വിശ്വാസം ഉണ്ടാകണം.

## ഈശ്വരപ്രാപ്തി.

ചോ:— ഈശ്വരപ്രാപ്തിക്കു് മാർഗ്ഗം എന്തു്?

സ്വാ:— കണ്ണടച്ചു് നേരെ മുമ്പോട്ടു് നടക്കണം, അതായതു് ബഹിർമുഖങ്ങളായ ഇന്ദ്രിയങ്ങളെ അടക്കി മനസ്സിനെ അന്തർമുഖമാക്കി ഏകാഗ്രമായി ഈശ്വരനെ ധ്യാനിക്കുക.

"പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂ:
തസ്മാത് പരാങ്പശ്യതി നാന്തരാത്മൻ
കശ്ചിദ്ധീര: പ്രത്യഗാത്മാനമൈക്ഷത്
ആവൃത്തചക്ഷുരമൃതത്വമിച്ഛൻ"

ബ്രഹ്മാവു് ഇന്ദ്രിയങ്ങളെ ബഹിർമുഖങ്ങളാക്കി സൃഷ്ടിച്ചു. അതുകൊണ്ടു് (മനുഷ്യൻ) ബഹിർഭാഗത്തേക്കു് (മാത്രം) നോക്കുന്നു. അന്തരാത്മാവിലേക്കു് ദൃഷ്ടി വെക്കുന്നില്ല. എന്നാൽ ഒരു ധീരൻ അമൃതത്വം (മരണമില്ലായ്മ) ഇച്ഛിച്ചുകൊണ്ടു് ദൃഷ്ടി ഉള്ളിലേക്കു തിരിച്ചു് പ്രത്യഗാത്മാവിനെ ദർശിച്ചു.

## വർണ്ണാശ്രമധർമ്മം.

ചോ:— വർണ്ണാശ്രമധർമ്മം എന്താണ്? അതിനെപ്പററി സ്വാമികളുടെ അഭിപ്രായമെന്താണ്?

സ്വാ:— അതു് ആരംഭിച്ചതെങ്ങിനെയെന്നു നോക്കുക എല്ലാ മനുഷ്യരുടേയും വാസനകളും, ശക്തികളും, സ്വഭാവങ്ങളും ഒരുപോലെയല്ലല്ലോ. പുരാതനരായ ആര്യന്മാർ സമുദായങ്ങളായിതീൎന്നപ്പോൾ അവൎക്കു് ചില ശത്രുക്കൾ ഉണ്ടായി. അവരോടു് എതിൎപ്പാൻ ധൈൎയ്യവും, വീൎയ്യവുമുള്ള ചിലർ മുമ്പോട്ടു വന്നു. ഉപജീവനത്തിന്നു് കൃഷി, ഗോസംരക്ഷണം, മുതലായതു് ആവശ്യമാണല്ലോ? ചിലർ ആ തൊഴിലുകളിൽ ഏൎപ്പെട്ടു. മനുഷ്യന്നു് ദേഹം ഭരിച്ചു് സുഖമായി ഇരുന്നാൽ മാത്രം പോരാ, ബുദ്ധികൊണ്ടു് ചില സംഗതികൾ ആലോചിച്ചു് അറിയേണ്ടതും, കണ്ടുപിടിക്കേണ്ടതുമുണ്ടു്. അതിന്നു് വാസനയും, യോഗ്യതയും ഉള്ളവർ അതിൽ ഏൎപ്പെട്ടു. മേൽപറഞ്ഞ ജോലികളിൽ ഏൎപ്പെടുവാൻ ത്രാണിയില്ലാതിരുന്ന ചിലർ മേൽപറഞ്ഞവരെ പരിചരിപ്പാൻ നിന്നു. ഈ നാലുവിധം ജോലിക്കാർ നാലു വൎണ്ണങ്ങളായി. ഒരേതരം ജോലിയിൽ ഏൎപ്പെട്ടിരിക്കുന്നവർ കൂട്ടായി ചേരുന്നതു് സ്വാഭാവികമാണു്. അതു് എല്ലാ രാജ്യങ്ങളിലും നടപ്പുള്ളതുമാണു്. ഇവിടെ വൎത്തകസംഘം, കൎഷകസംഘം, അദ്ധ്യാപകസംഘം, വക്കീലന്മാരുടേയും, ഡോക്ടർമാരുടേയും സംഘങ്ങൾ എന്നിങ്ങിനെ തൊഴിൽനിമിത്തമായുണ്ടാകുന്ന സംഘങ്ങൾ വെവ്വേറെ ഇല്ലേ? സമുദായം നിലനില്പാനും, അഭിവൃദ്ധിപ്പെടുവാനും എല്ലാത്തരം ജോലികളും ആവശ്യമാണു്. ഇങ്ങി

നെയുള്ള പ്രവൃത്തി വിഭാഗം ആസ്പദിച്ചും അനുസ
രിച്ചുമാണ് മേല്പറഞ്ഞ വർണ്ണങ്ങൾ. ക്ഷത്രിയൻ,
വൈശ്യൻ, ബ്രാഹ്മണൻ, ശൂദ്രൻ എന്നിങ്ങിനെ നാലു
പ്രധാന വിഭാഗങ്ങൾ ആയതു്. ഈ വർണ്ണങ്ങൾ
ഒരേ സമുദായത്തിന്റെ, ഒരേ വിരാട് പുരുഷന്റെ
നാലു് അംഗങ്ങളാണ്. നിങ്ങൾ കേട്ടിട്ടില്ലേ?

"ബ്രാഹ്മണോഽസ്യ മുഖമാസീത് ബാഹൂ രാജന്യഃ കൃതഃ
ഊരൂ തദസ്യ യദ് വൈശ്യഃ പദ്ഭ്യാം ശൂദ്രോ/
ജായത"

ഒരു മനുഷ്യന്ന് രോഗമില്ലാതെയും സുഖമായും ഇരിപ്പാൻ
അയാളുടെ അവയവങ്ങൾ ഒത്തൊരുമിച്ചും, അന്യോന്യം
സഹായിച്ചും, അതാതിന്റെ ജോലി ചെയ്തുകൊണ്ടിരിക്കണം.
ശിരസ്സിന്നു് പാദങ്ങളുടെ ജോലിയോ, പാദങ്ങൾക്കു്
ശിരസ്സിന്റെ ജോലിയോ ചെയ്യാൻ സാദ്ധ്യമല്ല. കാലിൽ
ഒരു മുള്ളു് തറച്ചുവെന്നിരിക്കട്ടെ. ശിരസ്സ് അതിന്റെ വേ
ദന അറിയുന്നു. അതു് എടുത്തു കളവാൻ കൈകളെ പ്രേരി
പ്പിക്കുന്നു. കൈകൾ സ്നേഹത്തോടും ഉത്സാഹത്തോടുംകൂടി
മുള്ളു് എടുത്തുകളവാൻ ശ്രമിക്കുന്നു. കാലിന്റെ കാര്യം
കാൽ നോക്കികൊള്ളട്ടെ. എന്നുവെച്ചു് തലയും, കയ്യും
സ്വസ്ഥമായി ഇരിക്കുമോ? ഇങ്ങനെയാണ് വർണ്ണങ്ങളും
അന്യോന്യം സഹകരിച്ചും, സഹായിച്ചും വർത്തിക്കേണ്ടതു്.
ഇതാണ് ശരിയായ വർണ്ണാശ്രമ ധർമ്മാചാരം. അതായി
രുന്നു പുരാതന രീതി. അക്കാലത്തു് വർണ്ണങ്ങൾ തമ്മിൽ
മത്സരം ഉണ്ടായിരുന്നില്ല. അവയോരോന്നും സമുദായ
ശരീരത്തിന്റെ വിഭിന്നാംഗം എന്ന ബോധത്തോടുകൂടി

പരസ്പരം മൈത്രിയിൽ കഴിഞ്ഞുവന്നു. എന്നാൽ ഇന്നു് ആ സമ്പ്രദായം ദൂഷിച്ചു് അധഃപ്പതിച്ചിരിക്കുന്നു. അന്നു് ബ്രാഹ്മണൻ ധനാർജ്ജനത്തിന്നേർപ്പെട്ടിരുന്നില്ല; ഭിക്ഷകൊണ്ടോ ദാനംകൊണ്ടോ മാത്രം ഉപജീവിച്ചുവന്നു; ഒരിക്കലും പ്രതിഫലത്തിന്നുവേണ്ടി, കൂലിക്കുവേണ്ടി ജോലി ചെയ്യുന്നില്ല. ഭിക്ഷയോ, ദാനമോ വാങ്ങുന്നതിലും പല നിബന്ധനകളും ഉണ്ടായിരുന്നു. ഇന്നത്തെസ്ഥിതി നോക്കുക. ധനസമ്പാദനത്തിലും, സേവാവൃത്തിയിലും ബ്രാഹ്മണൻ ഇന്നു് മുന്നണിയിലാണു്. "കിമത്രഹേയം'' (തള്ളിക്കളയേണ്ടതെന്താണു്!) എന്ന ചോദ്യത്തിന്നു് ഉത്തരമുണ്ടായതു് "കനകം ച കാന്താ" (പൊന്നും പെണ്ണും) എന്നാണു്. എന്നാൽ ഇന്നു് ബ്രാഹ്മണന്നു് അതിൽ രണ്ടിലും ആ ബുദ്ധിയാണോ ഉള്ളതു്? സമുദായത്തിന്നു് ഒട്ടാകെ ക്ഷേമം ഉണ്ടാകുന്ന വിധം വർണ്ണങ്ങൾ തമ്മിൽ യോജിച്ചു പ്രവൃത്തിക്കുന്നുണ്ടൊ? അതാതു വർണ്ണത്തിന്റെ ധർമ്മം അതാതു് ആചരിക്കുന്നതുകൊണ്ടു് ആണു് സർവ്വവർണ്ണങ്ങൾക്കും ക്ഷേമം ഉണ്ടാകുന്നതു്. അതല്ലാതെ മിശ്രവിവാഹവും, മിശ്രഭോജനവും നടത്തുന്നതുകൊണ്ടല്ല. "സംകരോ നരകായൈവ'' താറുമാറായ് കലന്നാൽ 'നരകം: അതാണു്'' ഫലം ഉണ്ടാവുക. ബ്രാഹ്മണൻ ബ്രാഹ്മണവർണ്ണത്തിൽ വിവാഹം ചെയ്യണം. ഇങ്ങനെയാണോ ഇപ്പോൾ നിങ്ങൾ ചെയ്യുന്നതു്. ബ്രാഹ്മണന്റെ പുത്രൻ ബ്രാഹ്മണനാണെന്നല്ലെ [ഗണിക്കേണ്ടതു്? എന്നാൽ ഇപ്പോൾ ബ്രാഹ്മണന്റെ പുത്രനെ ബ്രാഹ്മണനായി ഗണിക്കുന്നുണ്ടോ? അവിടെ നിങ്ങൾക്കു ജാത്യാഭിമാനം പൂർണ്ണമായുണ്ടു്. ഭാര്യയേയോ, പുത്രനേയോ

തൊട്ടുകഴിഞ്ഞാൽ നിങ്ങൾക്കു കുളിക്കണം. ഈ തൊട്ടുകൂടായ്മ ഏതു ധർമ്മശാസ്ത്രത്തിലാണ് വിധിച്ചിട്ടുള്ളതു്? ശരിയായ ബ്രാഹ്മണൻ ആരാണ്? ബ്രാഹ്മണവർഗ്ഗത്തിൽ ജനിച്ചതുകൊണ്ടല്ല ശരിയായ ബ്രാഹ്മണത്വം ഉണ്ടാകുന്നതു്.

"ജന്മനാ ജായതേ ശൂദ്രഃകർമ്മണാ ജായതേ ദ്വിജഃ
വേദാഭ്യാസാദ് ഭവേദ് വിപ്രാ ബ്രഹ്മജ്ഞാനേന
ബ്രാഹ്മണഃ"

ഇതാകുന്നു ക്രമം. ജന്മനാ ശൂദ്രൻ. സംസ്കാരകർമ്മങ്ങളെക്കൊണ്ടു് ദ്വിജനാകുന്നു. (രണ്ടാമതു് ഒരു ജന്മം ലഭിച്ചവൻ) വേദാഭ്യാസത്താൽ വിപ്രൻ ആകുന്നു. ബ്രഹ്മജ്ഞാനത്താൽ ബ്രാഹ്മണനുമാകുന്നു. ഇന്നു് കർമ്മവും ആവശ്യമില്ല. വേദാഭ്യാസവും ആവശ്യമില്ല. ബ്രഹ്മജ്ഞാനവും വേണ്ട. ജന്മനാ ബ്രാഹ്മണനായി; ആശ്രമങ്ങളിൽ ഒന്നാമത്തേതായ ബ്രഹ്മചര്യവുമില്ല; നേരിട്ടു് ഗൃഹസ്ഥാശ്രമത്തിൽ കയറണം; പെട്ടെന്നു് ഗൃഹസ്ഥനാകണം. വർണ്ണാശ്രമധർമ്മം എങ്ങിനെ ദുഷിച്ചിരിക്കുന്നു എന്നു നോക്കുക! ഈ ദോഷമാകുന്നു നമ്മുടെ അധഃപ്പതനത്തിന്നു് ഒരു മുഖ്യകാരണം.

## ജാതിവിഭാഗം.

ജാതിവിഭാഗം ഏതൊരു രാജ്യത്തിലും ജനസമുദായത്തിലും സ്വാഭാവികമായും, വ്യവഹാരാർത്ഥമായും ഉത്ഭവിച്ചു് നിലനില്ക്കുന്നു. ആദ്ധ്യാത്മികമായ മത വിഷയത്തിൽ ഈ ജാതിവിഭാഗം അല്പംപോലും ഇല്ല. ഇതു് ശാസ്ത്രവും, ജ്ഞാനികളും, ഭക്തന്മാരും സ്വീകരിച്ചിട്ടുള്ള നിലയാണു്. ഈ ജാതിവ്യത്യാസം ഏതെങ്കിലും ഒരു തര

ത്തിൽ എല്ലാരാജ്യങ്ങളിലും നടപ്പുണ്ടെന്നു, കണ്ണുതുറന്നു് നോക്കിയാൽ കാണാമല്ലൊ. ഇംഗ്ലണ്ടിൽ പ്രഭുക്കൾ ഒരു വിഭാഗം. സാധാരണക്കാർ മറ്റൊരു വിഭാഗം. കേർസൻപ്രഭു അമേരിക്കയിലെ ഒരു സാധാരണക്കാരിയെ വിവാഹം ചെയ്തു. ആ സ്ത്രീക്കു് പ്രഭുസമുദായ സമ്മേളനങ്ങളിൽ പ്രവേശനം അനുവദിച്ചിരുന്നില്ല. വിവാഹം, വിരുന്നു്, മുതലായ അവസരങ്ങളിൽ ഈ വർഗ്ഗങ്ങൾ കൂടിച്ചേരുകയില്ല. അമേരിക്കയിലും വ്യത്യാസം ഉണ്ടു്. അതു് ഈ വിധത്തിലല്ല. അവിടെ രാജാവു്, പ്രഭു, സാധാരണൻ എന്ന നിലകൾ ഇല്ല. മനുഷ്യസമത്വം എന്നാണു് അവിടെ നിശ്ചയം. എന്നാൽ അവിടെയും പ്രത്യക്ഷവും പ്രബലവുമായ തരഭേദങ്ങൾ ഉണ്ടു്. ലക്ഷപ്രഭുക്കൾ ഒരു തരം വേറെ. പ്രൊഫസർമാർ ഒരുതരം വേറെ. വ്യാപാരികൾ ഒരുതരം വേറെ. എന്നാൽ അവിടെയും ഇംഗ്ലണ്ടിലും തരഭേദത്തിന്നു് സമ്പത്തും തൊഴിലും രണ്ടും ഹേതുക്കളാണു്. ഇന്ത്യയിലെ വർണ്ണവിഭാഗമാകട്ടെ ഗുണകർമ്മങ്ങളെ ആസ്പദിച്ചായിരുന്നു.

"ചാതുർവർണ്യം മയാസൃഷ്ടം ഗുണകർമ്മവിഭാഗശഃ"

(ഗീത)

ഓരോ വർണ്ണത്തിന്റേയും ഗുണങ്ങളെപ്പററി ഭഗവാൻതന്നെ

"ശമോദമഃ തപഃ ശൌചം ക്ഷാന്തിരാർജ്ജവമേ വ ച
ജ്ഞാനം വിജ്ഞാന മാസ്തിക്യം ബ്രഹ്മകർമ്മ
സ്വഭാവജം"

എന്നു് ബ്രാഹ്മണഗുണങ്ങളേയും,

"ശൌൎയ്യം തേജോ ധൃതിർ ദാക്ഷ്യം യുദ്ധേചാപ്യ
പലായനം
ദാനം ഈശ്വര ഭാവശ്ച ക്ഷാത്രം കൎമ്മ സ്വഭാവജം."

എന്നു് ക്ഷത്രിയന്റേയും 'കൃഷിഗോരക്ഷ വാണിജ്യം' എന്നു് വൈശ്യന്റേയും 'പരിചൎയ്യാത്മകം കൎമ്മ' എന്നു് ശൂദ്രന്റേയും സ്വാഭാവിക ഗുണകൎമ്മമായി പറഞ്ഞിരിക്കുന്നു. ജാതി വിഭാഗം സ്വതവെ ദൂഷ്യമല്ല. സമുദായത്തിന്നു് ഹാനികരമല്ല. ഗുണകൎമ്മങ്ങളെ ആസ്പദിച്ചുള്ള വിഭാഗത്തിൽ ഓരോ വൎണ്ണവും സ്വധൎമ്മം നിറവേററുകയും എല്ലാ വൎണ്ണങ്ങളും ഒരേ സമുദായശരീരത്തിന്റെ വിവിധാവയവങ്ങളാണെന്ന ബോധത്തോടുകൂടി അന്യോന്യം സഹകരിച്ചു് സഹായിക്കുകയും ചെയ്യുന്നതായാൽ ആ സമുദായത്തിന്നു് ഉൽക്കൎഷവും, സമാധാനവും ഉണ്ടാകും. ഒരു ഘടികാരത്തിൽ ഏതെങ്കിലും ഒരു ഭാഗത്തിന്നു് കേടു തട്ടിയാൽ അതിന്റെ പ്രവൎത്തനം തകരാറാവുന്നതുപോലെയും, ഒരു ശരീരത്തിൽ ഒരവയവത്തിൽ എന്തെങ്കിലും ഉപദ്രവം നേരിടുന്നതായാൽ ശരീരം മുഴുവനും അസ്വസ്ഥമാകുന്നതുപോലെയും, സമുദായത്തിൽ ഏതെങ്കിലും വൎണ്ണത്തിന്നോ, വൎണ്ണങ്ങൾക്കോ സംഭവിക്കുന്ന ഹാനി സമുദായത്തിന്നു മുഴുവൻ ഹാനികരമായിരിയ്ക്കും. ഈ ബോധം ഇല്ലാത്തതിനാലാകുന്നു ഇന്നു കാണുന്ന കലഹവും, ക്ഷോഭവും മററും ഉത്ഭവിച്ചിരിക്കുന്നതു്.

## സമത്വം.

സൎവ്വസമത്വം എന്നുള്ളതു് ഒരു മുദ്രാവാക്യം എന്ന നിലയിൽ ഘോഷിച്ചു കേൾപ്പാൻ നന്നു്. ദൃശ്യത്തിൽ സമത്വം എന്നൊരവസ്ഥ പ്രപഞ്ചത്തിൽ ഒരിടത്തുമില്ല. 'മനുഷ്യത്വം' എന്നുള്ളതിൽ എല്ലാ മനുഷ്യൎക്കും സമത്വം ഉണ്ടു്. സൎവ്വസമാനമായ ആ 'മനുഷ്യത്വ'ത്തോടുകൂടിയ ഓരോ മനുഷ്യനിലും ആകൃതിയിലും, പ്രകൃതിയിലും, മറ്റേതു സംഗതിയിലും വ്യക്തമായും സ്ഥിരമായും ഉള്ള അസമത്വവും ഉണ്ടു്. സമത്വം എന്നപോലെ പ്രപഞ്ചത്തിൽ ഒരു ശാശ്വത നിയമമാണു് അസമത്വം എന്നുള്ളതും. അതു് മനുഷ്യനു് എന്നല്ല, എല്ലാ ജംഗമങ്ങളിലും, സ്ഥാവരങ്ങളിലും പ്രത്യക്ഷമാണു്. വികാരമില്ലാതിരുന്ന മൂലപ്രകൃതിയിൽ സമത്വമുണ്ടു്. അസമത്വം ഒട്ടും ഇല്ല. അതു് വികാരപ്പെട്ടു് എപ്പോൾ സൃഷ്ടി ആരംഭിച്ചുവോ അപ്പോൾ അസമത്വവും ആരംഭിച്ചു. ഭേദം നിമിത്തമാണു് നാനാത്വം. നാനാത്വത്തിലാണു് പ്രപഞ്ചം നിലനില്ക്കുന്നതു്. നാനാത്വം നശിച്ചാൽ സൃഷ്ടിയോ, പ്രപഞ്ചമോ ഇല്ല. ഒരേ മണ്ണുകൊണ്ടു് പല രൂപത്തിലും, വലുപ്പത്തിലും പാത്രങ്ങൾ ഉണ്ടാക്കിയാൽ അവയെല്ലാം അന്യോന്യം സമങ്ങളും അസമങ്ങളുമാണു്. എന്നാൽ അവയ്ക്കു് അസമത്വം വിട്ടു് ഒരു സമത്വം ഉണ്ടാകാം; ആ അസമത്വങ്ങൾ ഇല്ലാതാകാം; എപ്പോൾ ? അവയെ എല്ലാം തച്ചുടച്ചു് ഒരു മൺകട്ടയാകുമ്പോൾ.! ഒരു മനുഷ്യന്റെ കൈവിരലുകൾ എന്തുകൊണ്ടു് സമങ്ങളായിരി

ക്കുന്നില്ല. മനുഷ്യസൃഷ്ടിയിൽ ഏതു രണ്ടു മനുഷ്യക്കെങ്കിലും ശരീരത്തിലോ, അവയവങ്ങളിലോ, ബുദ്ധിയിലോ, സ്വഭാവത്തിലോ, പ്രവൃത്തി ശക്തിയിലോ സമത്വം ഉണ്ടോ ? ഒരിക്കലും ഇല്ല. സ്വഭാവത്തിന്നും, കഴിവിന്നും അനുസരിച്ചു് ഓരോരുത്തനും അവരവരുടെ കർമ്മം ശരിയായി ചെയ്തുകൊണ്ടിരുന്നാൽ സർവ്വർക്കും ക്ഷേമമാകും. ഈശ്വരഭജനത്തിന്നു് എല്ലാ മനുഷ്യർക്കും സമാവകാശം ഉണ്ടു്. വിദ്യാഭ്യാസത്തിന്നും എല്ലാവർക്കും അവകാശം ഒരുപോലെ ഉണ്ടു്. എന്നാൽ എല്ലാവരും ഒരേ വിദ്യ അഭ്യസിക്കുമോ ? അഭ്യസിപ്പിക്കുന്നതു് മനസ്സിലാക്കുവാൻ എല്ലാവർക്കും ഒരുപോലെ ശക്തിയുണ്ടോ ? അതുപോലെ ഭക്ഷണം വിനോദം മുതലായ കാര്യങ്ങളിലും സമത്വം ഉണ്ടോ ? ഈശ്വരഭജനകാര്യത്തിലും ഈ വ്യത്യാസം ഉണ്ടു്. ഒരു ദൈവം എന്നുള്ളതു് ശരിതന്നെ. എന്നാൽ ആ ഒരു ദൈവത്തെപ്പററി ഓരോരുത്തർ ധരിക്കുന്നതും, ഭജിക്കുന്നതും ഒരേ വിധത്തിലായിരിപ്പാൻ നിവൃത്തിയില്ല. അതുകൊണ്ടാകുന്നു തത്വങ്ങൾ സൂക്ഷ്മമായി ദർശിച്ച മഹർഷിമാരും, ആധുനിക മഹാത്മാക്കളും വിവിധ സ്വഭാവമുള്ള മനുഷ്യർക്കു് സർവ്വർക്കും അഭ്യുദയത്തിന്നുവേണ്ടി വിവിധ സമ്പ്രദായങ്ങളും, ആചാരക്രമങ്ങളും, ധർമ്മഭേദങ്ങളും നിർദ്ദേശിച്ചിരിക്കുന്നതു്. അതു് നിർമ്മത്സരന്മാരായി ക്ഷമാപൂർവ്വം മനസ്സിലാക്കണം. ജാതിയിൽ സമത്വം ഉള്ളേടത്തുപോലും അസമത്വം ഉണ്ടാക്കി നിലനിർത്തുന്നതു് കാണുന്നില്ലേ? ഇപ്പോൾ ബ്രാഹ്മണർ എന്നുവെച്ചിരിക്കുന്നവരുടേയും, മററു ജാതിക്കാരുടേയും, അധഃകൃതരിൽ പല വർഗ്ഗങ്ങളുടേയും

ളുടയിൽ എത്രയെല്ലാം ഉച്ചനീചത്വങ്ങൾ ഉള്ള. ബംഗാളിൽ സുവൎണ്ണ വൎണ്ണക്കാർ എന്നൊരു വകപ്പുണ്ടു്. 'അവർ സുവൎണ്ണകാരൻ (തട്ടാൻ) ജാതിയിൽ പെട്ടവനാണു്. എന്നാൽ അവർ തട്ടാന്മാരുടെ പുരോഹിതന്മാരാണു്. അവർ പറയുന്നു. ഞങ്ങൾ ബ്രാഹ്മണർ ആയിരുന്നു. തട്ടാന്മാരുടെ പൌരോഹിത്യം നടത്തിയതുകൊണ്ടു് ഞങ്ങളെ ജാതി താഴ്ത്തിവെച്ചതാണു് എന്നു്. ഇന്നും പുതിയ ജാതികൾ മുളച്ചുവരുന്നുണ്ടു്. കുറെ കൊല്ലങ്ങൾക്കുമുമ്പു് (ഏതാണ്ടു് 1918-ൽ) ഞാൻ ശ്രീനാരായണ ഗുരുസ്വാമിയുടെ ഭരണത്തിലായിരുന്ന ഒരു ക്ഷേത്രത്തിൽ പോകാൻ ഇടവന്നു. ഒരു തീയ്യ സ്നേഹിതൻ ആയിരുന്നു എന്നെ അവിടെ കൊണ്ടുപോയി എല്ലാം കാണിച്ചുതന്നതു്. ദീപാരാധന കഴിഞ്ഞു് ശാന്തിക്കാരൻ പ്രസാദം കൊടുത്തിരുന്നു. ചിലൎക്കു മാത്രം പ്രസാദം കയ്യിൽ കൊടുത്തു. മററുള്ളവൎക്കു് തറയിൽ എറിഞ്ഞുകൊടുത്തു. പുലയൎക്കും മററും ക്ഷേത്രത്തിന്നുള്ളിൽ പ്രവേശനം ഉണ്ടായിരുന്നില്ല. അവരെ പുറത്താണു് നിൎത്തിയിരുന്നതു്. എല്ലാം ബ്രാഹ്മണമേധാവിത്വമുള്ള ദേവാലയങ്ങളിലെ സമ്പ്രദായം തന്നെ. കുറച്ചു കാലം കഴിഞ്ഞാൽ ആ ശാന്തിക്കാർ ഞങ്ങൾ പൂൎവ്വ ബ്രാഹ്മണരായിരുന്നു എന്നു പറഞ്ഞുതുടങ്ങും. ഇപ്പോൾ ഹരിജനങ്ങളെ ഉദ്ധരിച്ചു തുടങ്ങിയിട്ടുണ്ടല്ലോ ?, അവരിൽ കുറെ ഭേദപ്പെട്ട നിലയിൽ വരുന്നവർ കാലക്രമത്തിൽ ഒരു പ്രത്യേക ജാതിയാവും. അവർ മററുള്ളവരേക്കാൾ ഉയൎന്ന ജാതിക്കാരാണു്. പൂൎവ്വകാലത്തു് അങ്ങിനെ ആയിരുന്നു. സംഗതിവശാൽ ഞങ്ങളെ തരം താഴ്ത്തിയതാണു്

എന്നു പറയും. ധനമോ, തൊഴിലോ, മറെറന്തെങ്കിലുമോ നിമിത്തം സമുദായത്തിലെ വ്യക്തികൾക്ക് തമ്മിൽ പല വിധം ഉച്ചനീചതങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കും. അതുകൾക്ക് അതാതു കാലത്തിന്നനുസരിച്ച് രൂപഭേദവും ഉണ്ടാകും. എന്നാൽ പുരാതനകാലത്ത് ഒരു ജാതിയേയും ഒരു വർഗ്ഗത്തേയും തൊട്ടുകൂടാത്തതെന്നോ, തീണ്ടിക്കൂടാത്തതെന്നോ വെച്ചിരുന്നില്ല. ബ്രാഹ്മണന്ന് അരിവെപ്പുകാരൻ ശൂദ്രനായിരുന്നു. ബ്രാഹ്മണൻ ശമ്പളത്തിന്നോ മററുവല്ല പ്രതിഫലത്തിന്നോ വേണ്ടി വേല ചെയ്യുതിരുന്നില്ല. പരിചര്യാകർമ്മം എന്തൊന്നും ശൂദ്രൻതന്നെ നടത്തിയിരുന്നു. ആ സംഗതികൊണ്ട് ശൂദ്രന്ന് നീചതചം കല്പിച്ചിരുന്നതുമില്ല. സമുദായത്തിലെ ജാതികൾ രഞ്ജിപ്പോടുകൂടിയിരുന്നു. ഇപ്പോഴും അങ്ങിനെയിരിക്കാം. ഉച്ചനീചതചഭാവനയും ദുരഭിമാനവും കൂടാതെ ഒരേ ജഗന്മാതാവിന്റെ സന്താനങ്ങൾ, ഒരു കൂട്ടുകുടുംബം, എന്നെ ബോധമുണ്ടായാൽ മതി.

## ജനസമുദായസേവയും അദ്ധ്യാത്മസാധനയും.

ചോ:— സമുദായസേവ ചെയ്യുതിരിക്കാതെ സചന്തം ഉന്നതിക്കവേണ്ടി ആദ്ധ്യാത്മസാധനകൾ ചെയ്യാൻ സമുദായത്തെ വിട്ടുപോകുന്നതു് തനി സചാർത്ഥമല്ലേ? അങ്ങിനെ പോകുന്നവനോ, സമുദായസേവകനോ അധികം മാന്യൻ?

സചാമിജി:— ഒരു പിച്ചക്കാരന്ന് മറെറാരു പിച്ചക്കാരനെ സഹായിക്കാനാകുമോ? ഞാൻ കുറച്ചു പണം സമ്പാ

ദിച്ചിട്ടുണ്ടെങ്കിൽ അതു് ഉപയോഗിച്ചു് വിശക്കുന്നവക്കു് ഭക്ഷണം കൊടുക്കാം. സമ്പാദിച്ചതു കയ്യിൽ വെച്ചുകൊണ്ടു് അന്യനെ സഹായിക്കാതിരുന്നാൽ അതു് തനി സ്വാത്ഥമാണെന്നു പറയാം. അദ്ധ്യാത്മ സാധനയിൽ ഏപ്പെട്ടു് ഈശ്വരഭജനം ചെയ്യുന്ന സാധു സ്വന്തമായി അദ്ധ്യാത്മധനം സമ്പാദിച്ചു് അതില്ലാത്തവക്കു് ദാനം ചെയ്യാനാണു് ഉദ്ദേശിക്കുന്നതു്. "ആത്മനോ മോക്ഷാത്ഥം ജഗദ്ധിതായച".

സമുദായസേവയെ പുകഴ്ത്തിപറയുന്നവല്ലോ ? ഒരാളെ കാണിച്ചുതരിക. തനിക്കു് എന്തെങ്കിലും ഒരു ലാഭം, ഒരു പേരോ പെരുമയോ ഉണ്ടാകുമെന്നാശിക്കാതെ കേവലം നിസ്വാത്ഥമായി സമുദായസേവക്കു് ഏപ്പെട്ടിരിക്കുന്ന ഒരാളെ കാണിച്ചുതരിക. സമുദായത്തിന്നു വേണ്ടിയാണു് ഞാൻ ജീവിച്ചിരിക്കുന്നതു്. സമുദായത്തിന്റെ ദുഃഖങ്ങൾ എന്റെ ദുഃഖങ്ങളായി എനിക്കു് അനുഭവപ്പെടുന്നുണ്ടു്. എന്നു് ഹൃദയംതൊട്ടു് ധീരമായും, ആത്മാത്ഥമായും പറവാൻ കഴിയുന്ന ഒരാളെ കാണിച്ചുതരിക. എന്റെ സ്നേഹിതന്മാരേ, ലോകപരിചയം നിങ്ങൾക്കുള്ളതിനേക്കാൾ അല്പം അധികം എനിക്കുണ്ടു്. ഹിമാലയം മുതൽ കന്യാകുമാരിവരെയുള്ള ദേശങ്ങൾ ഞാൻ ചുററി സഞ്ചരിച്ചിട്ടുണ്ടു്. പല നിലകളിൽപ്പെട്ട പല ജനങ്ങളുമായി ഞാൻ അടുത്തു പരിചയിച്ചിട്ടുണ്ടു്. ഒരാളേയും-സ്വാത്ഥലേശം കൂടാതെ സമുദായാത്ഥമായി മാത്രം ജീവിക്കുന്ന ഒരാളെയും ഞാൻ കണ്ടിട്ടില്ല. നിങ്ങളുടെ ഗൃഹസ്ഥാശ്രമികളെ ഞാൻ അറിയും. പ്രഭുക്കളേയും, വലിയ ശമ്പളം വാങ്ങു

ന്നവരേയും ഞാൻ അറിയും. അവരുടെ ഭാൎയ്യാ പുത്രാദി കളെ സംരക്ഷിക്കുന്നതാണ് അവരുടെ ധൎമ്മം എന്നാണ് അവർ വെച്ചിരിക്കുന്നതു്. അയൽപക്കക്കാർ പട്ടിണി കൊണ്ടു് വലയുന്നുണ്ടെങ്കിലും, മരിക്കുന്നുണ്ടെങ്കിലും അതു് ഈശ്വരനിശ്ചയമാണ്, അവരുടെ കൎമ്മഫലമാണ്. വല്ല ദരിദ്രബാലന്മാരുടെയും വിദ്യാഭ്യാസത്തിന്നോ മററു വിധ ത്തിൽ സാധുക്കളെ സഹായിക്കുന്നതിന്നോ വേണ്ടി അവ രുടെ സമീപത്തു ചെന്നാൽ എത്രയെങ്കിലും ഒഴികഴിവു കൾ അവൎക്കു പറവാൻ ഉണ്ടാകും. വിളനഷ്ടമാണ്, സാ ധനങ്ങൾക്കു് വിലക്കയററമാണ്, യുദ്ധകാലമാണ് എന്നും മററും. എന്നാൽ അതേസമയത്തു് അവരുടെ ഭാൎയ്യാമക്കളുടെ ശരീരങ്ങൾ കനകംകൊണ്ടു് മൂടിയിരിക്കും. അവരാണ് നിങ്ങളുടെ സമുദായസേവകന്മാർ. വിവേകാനന്ദസ്വാമി കൾ ഒരു ത്യാഗിയാകാതെ കനത്ത ശമ്പളത്തിന്മേൽ ഉയ ൎന്ന ഉദ്യോഗം ഭരിച്ചു് ഒരു ഗൃഹസ്ഥാശ്രമിയായിരുന്നുവെ ങ്കിൽ അദ്ദേഹം ലോകക്ഷേമത്തിന്നു ചെയ്തിട്ടുള്ളതു് വല്ല തും ചെയ്വാൻ കഴിയുമായിരുന്നോ? ലോകചരിത്രം നോക്കു വിൻ. ലോകത്തിന്നനുഗ്രഹമായി, ലോകാരാധനയായി വല്ലതും ചെയ്തിട്ടുള്ളവർ ത്യാഗികളായിരുന്നു, സംന്യാസി കളായിരുന്നു എന്നു കാണാം. അവരിൽ ആരെങ്കിലും വനത്തിലേക്കോ ഗുഹയിലേക്കോ, ഏകാന്തവാസത്തിന്നോ പോയിട്ടുണ്ടായിരുന്നതു് ലോകത്തിൽ വിതരണം ചെയ്വാൻ വേണ്ടുന്ന ശക്തി സമ്പാദിപ്പാനായിരുന്നു. ഒരു രാജ്യത്തു് ഒരു മഹാത്മാവു്-നേരും, നീതിയും, ഭക്തിയും, നിസ്വാ ൎത്ഥതയും ഉള്ള ഒരാൾ ഉണ്ടായിരിക്കുന്നതു് ആ ദേശ

ത്തിനോ ആ രാജ്യത്തിനോ മഹത്തായ ഒരനുഗ്രഹമാ
ണെന്നു് നിങ്ങൾ നിമിഷനേരം ആലോചിച്ചാൽ അറി
യാം. സ്വയം പരിപൂർണ്ണനാവാൻ ഉദ്യമിക്കുന്നതു് സ്വാർത്ഥ
പ്രേരണകൊണ്ടല്ലെന്നു് നിങ്ങൾക്കു മനസ്സിലാകുവാൻ
സാധിക്കയില്ലേ? അന്യനെ സഹായിപ്പാൻ തക്ക കഴിവി
ല്ലാതെ അതിനൊരുങ്ങുന്നതു് അനർത്ഥകരമാണു്. ഒരു നല്ല
ചെടിചുററും ഉയരത്തിൽ വേലികെട്ടിയതിനുള്ളിൽ വളന്നു
വരുന്നു. ഒരാടു് വേലിയിൽ ചവുട്ടിനിന്നു് കഴുത്തു നീട്ടി
യിട്ടു് അതിന്നു് ചെടിതിന്നാൻ എത്തുന്നില്ല. അപ്പോൾ
ആടു് ചെടിയോടു് പറയുകയാണു് "നീ ഇതു സ്വാർത്ഥി
യാണല്ലോ. വേലിക്കകത്തു് സുരക്ഷിതമായിരുന്നു് നിന്റെ
വളർച്ചമാത്രം നീ നോക്കുന്നു. എനിക്കു് ഒരു വായ തിന്നാൻ
നീ തരുന്നുണ്ടോ? വിശന്നിരിക്കുന്ന എനിക്കു് ഒരുപകാരം
ചെയ്യണമെന്നു് നിനക്കു് തോന്നുന്നില്ലല്ലോ? നീ തനി
സ്വാർത്ഥി. മഹാ ദുഷ്ടൻ." അതേ ചെടി വളന്നു് കാലാ
ന്തരത്തിൽ ഒരു വലിയ വൃക്ഷമായി കൊമ്പും, ഇലയും,
പൂവും, കായയും ധാരാളം ഉണ്ടായി ആ ആടിന്നും അതു
പോലെ മററു് എത്രയോ ആടുകൾക്കും, പലക്കും മനു
ഷ്യക്കും, പക്ഷിമൃഗാദികൾക്കും അനുഗ്രഹമായിവരുന്നു.
അന്നു് ആടിന്റെ വിശപ്പടക്കുവാൻ അതിന്റെ കഴുത്തു്
കൊടുത്തിരുന്നു എങ്കിൽ അതു് ആ വൻമരമാകുമായിരു
ന്നുവോ?

ഇപ്പോൾ ഇതൊരു സമ്പ്രദായമായിട്ടുണ്ടു്. എന്തെ
ല്ലാം പ്രവൃത്തികൾ നടത്തുന്നുണ്ടു് എന്നാണു് ആരെപ്പ
റ്റിയും ചോദ്യം. എന്നാൽ പുരാതന കാലത്തു് തപസ്സു്

വർദ്ധിക്കുന്നുണ്ടോ എന്നായിരുന്നു പ്രശ്നം. സൂര്യൻ പ്രകാശിച്ചുകൊണ്ടിരിക്കുന്നതേയുള്ളു. ആത്മശക്തി എന്തു്? വിചാരത്തിന്നു് ശക്തി എത്രയുണ്ടു്? എന്നു് സമുദായപരിഷ്കാരികൾക്കു് അറിയുമോ!

ചോ:— സമുദായസേവയല്ലേ നമ്മുടെ മുഖ്യമായ ധർമ്മം?

സ്വാ:— ക്രിസ്ത്യന്മാൎക്കു് അങ്ങിനെയാണു്. എന്നാൽ ഹിന്തുക്കൾക്കു് അങ്ങിനെയല്ല. സമുദായസേവയുടെ രൂപം അന്നന്നു മാറിക്കൊണ്ടിരിക്കും. ധർമ്മവൈദ്യശാലകൾ, ആതുരാലയങ്ങൾ എന്നിങ്ങിനെ സമുദായസേവക്കുള്ള സ്ഥാപനങ്ങൾ എല്ലാ സമുദായങ്ങളിലും ആവശ്യമായി കാണുന്നില്ല. പാശ്ചാത്യന്മാർ ഭക്ഷണം, വ്യായാമം, ശുചീകരണം എന്നിവയിൽ വേണ്ടുവോളം ശ്രദ്ധ പതിപ്പിച്ചിരിക്കകൊണ്ടു് ഈ രാജ്യത്തു് ആവശ്യമായിട്ടുള്ളതുപോലെ സ്ഥാപനങ്ങൾ അവൎക്കു് ആവശ്യമില്ല. സമുദായത്തിൽ കാണുന്ന ദോഷങ്ങളുടെ കാരണം കണ്ടുപിടിച്ചു് അവയെ നീക്കിക്കളയുകയാണു് ആവശ്യം. അതു ചെയ്യാതെ ദോഷഫലങ്ങൾ ഭയങ്കരരൂപത്തിൽ പ്രത്യക്ഷപ്പെട്ടു് കാണുന്നതു് അപ്പപ്പോൾ നീക്കിക്കളവാൻ ഓരോ ശ്രമങ്ങളാണു് ഇപ്പോൾ സമുദായസേവ എന്ന വലിയ പേരും പറഞ്ഞു പ്രസിദ്ധപ്പെട്ടുതീവരുന്നതു്. ദോഷത്തിന്റെ മൂലം ഉന്മൂലനം ചെയ്കയാണു് വേണ്ടതു്. എന്നാൽ മനുഷ്യന്നു് പരിഹരിപ്പാനാവാത്ത ചില വിപത്തുകൾ സംഭവിക്കുന്നുണ്ടു്. ഭൂമികുലുക്കം, വെള്ളപ്പൊക്കം മുതലായവ. അതുകൾമൂലം

വരുന്ന കഷ്ടപ്പാടുകളെ പരിഹരിക്കേണ്ടതുതന്നെ. ക്രിസ്ത്യന്മാർക്കു പൊതുവെ പറയുന്നതായാൽ സുഖമായി ജീവിച്ചിരിക്കുക എന്നതാണു് ആദർശം. ഹിന്തുക്കൾക്കാവട്ടെ ആദർശമായിരിക്കുന്നതു് പരാഭക്തിയാണു്. സച്ചിദാനന്ദഘനസ്വരൂപനായ ഭഗവാനെ സ്നേഹിക്കാതിരിക്ക വയ്യ എന്നുള്ള മനസ്ഥിതിയിൽ ആ സർവ്വേശ്വരനെ സ്നേഹിക്കുന്നതാണു് ഒരു ഹിന്തുവിന്റെ ശരിയായ ജീവിതലക്ഷ്യം. ആ വിധം പ്രേമമുണ്ടാകുന്നതു് ആകുന്നു ഏതു മനുഷ്യനും, സമുദായത്തിനും ഏററവും നന്മയായിട്ടുള്ളതു്.

മനുഷ്യനിൽ ഈശ്വരബുദ്ധിയോടും പ്രേമത്തോടും കൂടി സേവിക്കുന്നതാകുന്നു ശരിയായ സേവ. പേരിനു വേണ്ടി വല്ലതും കാട്ടിക്കൂട്ടി പരസ്യപ്പെടുത്തുന്നതു് കീർത്തിസേവയാകും, മനുഷ്യസേവയാകയില്ല.

കുറച്ചുകാലംമുമ്പ് ഞങ്ങളുടെ രണ്ടു ബ്രഹ്മചാരികൾ കാശിയിലേക്കു പോയി. കാൽനടയായും ഭിക്ഷയെടുത്തും തന്നെ. അവിടെ താമസിപ്പാൻ മുറികൾ വാടകക്കു് കിട്ടും. അതുകളിൽ താമസിച്ചുവരുന്നവർ മരിക്കാറായാൽ മുറിയുടമസ്ഥന്മാർ അവരുടെ സാമാനങ്ങൾ കൈവശപ്പെടുത്തി അവരെ തെരുവീഥിയിൽ തള്ളിവിടും. അങ്ങനെ തള്ളിവിട്ടു് അവശരായ ചിലരെ ബ്രഹ്മചാരികൾ കണ്ടു. അവർക്കു് വല്ല സഹായവും ചെയ്യണമെന്നു തോന്നി. ബ്രഹ്മചാരികൾ ഭിക്ഷയെടുത്തു് കുറച്ചു് അരി സമ്പാദിച്ചു. അതു് പാകംചെയ്തു് അവർക്കു് കഞ്ഞി കൊടുത്തു കഴിയുന്നവിധം അവരെ പരിചരിച്ചു് അവർക്കു് സുഖമാക്കി.

അങ്ങനെ പലരേയും ശുശ്രൂഷിക്കാൻ ആവശ്യമാണെന്നു കണ്ടു് അവർ അതിനൊരുങ്ങി. അപ്പോൾ ശുശ്രൂഷകൾ വേണ്ടി ചിലർ 1-ണ 2-ണ എന്നിങ്ങിനെ കൊടുത്തു തുടങ്ങി. ആദ്യത്തെ മാസത്തിൽ അവർക്കു് ആകെ കിട്ടിയ സഹായധനം 3ക. യായിരുന്നു. കഷ്ടപ്പെട്ടും ബ്രഹ്മചാരികൾ സേവാവൃത്തി തുടൎന്നുനിന്നു. ക്രമത്തിൽ സഹായം വന്നുതുടങ്ങി. ഇപ്പോൾ അതൊരു മഹാസ്ഥാപനമായ് പരിണമിച്ചിരിക്കുന്നു. അനേകം രോഗികളെ കിടത്തി ചികിത്സിപ്പാനുള്ള സൌകൎയ്യവും അനേകം ഡോക്ടർമാരും സൎവ്വോപകരണങ്ങളും അവിടെയുണ്ടു്.

ആ വിധം വളൎന്ന മറ്റൊരു സ്ഥാപനമാകുന്നു മുൎഷി ദബാദ്നഗരത്തിലെ ഓർഫനേജ്—അനാഥബാലശരണാലയം. ഒരിക്കൽ അവിടെ ഭയങ്കരമായ വെള്ളപ്പൊക്കംനിമിത്തം ആൾനാശവും സംഭവിച്ചു. പല കുട്ടികൾക്കും മാതാപിതാക്കന്മാരോ രക്ഷിതാക്കളോ ഇല്ലാതായി. ശ്രീ അഖണ്ഡാനന്ദസ്വാമികൾ അങ്ങനെ ചില കുട്ടികളെ കണ്ടു. അവരെ സഹായിപ്പാൻ ഒരുങ്ങി. ഏററവും എളിയ നിലയിൽ ആരംഭിച്ചു. അവരിൽപെട്ട മുഹമ്മദീയ ബാലന്മാൎക്കു് ആവശ്യമായ സംസ്കാരക്രിയകൾ ചെയ്യാൻ ഒരു മൌൽവിയെ അദ്ദേഹം ഏൎപ്പെടുത്തി. ക്രമത്തിൽ അതു വളൎന്നു് ഇപ്പോൾ ഒരു മഹാസ്ഥാപനമായിട്ടുണ്ടു്. ആ വിധം സ്ഥാപനങ്ങൾ ഇപ്പോൾ ഇന്ത്യയിൽ പലേടത്തുമുണ്ടായിട്ടുണ്ടു്. വലിയ ഘോഷമൊന്നും കൂട്ടാതെയും പ്രമാണികളുടെ പേർവെച്ചു് പരസ്യം പ്രസിദ്ധപ്പെടുത്താതെയും ആകുന്നു അവയെല്ലാം

വളൎന്നുവന്നിട്ടുള്ളതു്. സേവകന്മാരുടെ നിസ്വാൎത്ഥതയും പ്രേമവും മൂലമാകുന്നു സേവാസ്ഥാപനങ്ങൾ വളരുന്നതു്.

## ഹിന്ദുമതം.

നമ്മുടെ മതം സനാതനധൎമ്മം. അതാണ് അതിന്റെ ശരിയായപേരു്. അങ്ങനെയാണു് നമ്മുടെ പൂൎവ്വികന്മാർ പറഞ്ഞിരുന്നതു്. സിന്ധുനദിക്കരയിൽ താമസിച്ചുവരുന്നവർ എന്ന അൎത്ഥത്തിൽ നമ്മെ ഹിന്ദുക്കൾ എന്നു് ആ രാജ്യത്തെ ആക്രമിച്ചു വന്ന പെർസ്യക്കാർ വിളിച്ചുവന്നു. അതനുസരിച്ചു് ഗ്രീക്കുകാരും പറഞ്ഞുവന്നു. അവൎക്കുണ്ടായിരുന്നതുപോലെ ഒരു പ്രത്യേക മതം നമുക്കും ഉണ്ടെന്നുവെച്ചു് അതിനെ ഹിന്ദുമതം എന്നും പറഞ്ഞുവന്നു. അതു് നടപ്പായി.

ക്രിസ്തുമതത്തിനു ക്രിസ്തു, മുഹമ്മദുമതത്തിനു മുഹമ്മതു്, ബുദ്ധമതത്തിനു ബുദ്ധൻ എന്നപോലെ നമ്മുടെ മതത്തിനു ഹിന്ദു എന്നോ മറ്റോ പേരിൽ ഒരു സ്ഥാപകനില്ല. എന്നും നിലനിന്നിരുന്ന ധൎമ്മം (സനാതനധൎമ്മം) ആകുന്നു നമ്മുടെ മതത്തിനു പറയാവുന്ന പേർ. അതിന്റെ ഒരു മൂലതത്വം ഗീതയിലുണ്ടു്. "സ്വധൎമ്മേ നിധനം ശ്രേയഃ പരധൎമ്മോ ഭയാവഹഃ" (അവനവന്റെ ധൎമ്മം അനുഷ്ഠിക്കണം. അതുനിമിത്തം മരിക്കുന്നതായാലും അതു് ശ്രേയസ്കരമാണു്. അന്യന്റെ ധൎമ്മം അനുഷ്ഠിക്കരുതു്. അതു് (മരണത്തെക്കാൾ) ഭയങ്കരമായ ഫലമാണു് ജനിപ്പിക്കുക) മനുഷ്യനിൽ പ്രകൃതി രണ്ടുവിധമുണ്ടു്. ഒന്നു് പശുത്വം.

അതു് ഇന്ദ്രിയസുഖംകൊണ്ടു് മനുഷ്യനെ മയക്കും. മററെതു് ദേവത്വം. അതു് നിത്യസുഖപ്രാപ്തിക്കു് സഹായിക്കുന്നു. ഈ ദേവ പ്രകൃതിയെ വികസിപ്പിച്ചു് നിത്യാനന്ദം അനുഭവിക്കുന്നതാകുന്നു മനുഷ്യന്റെ സ്വധമ്മം. അതിനുള്ള പ്രയത്നത്തിൽ മരണം നേരിടുന്നതായാലും വേണ്ടില്ല, അതു് ഇന്ദ്രിയസുഖാസക്തി എന്ന പരധമ്മത്തെക്കാൾ ശ്രേഷ്ഠമാകുന്നു. ദേവപ്രകൃതിയെ വികസിപ്പിപ്പാൻ നാലു മാർഗ്ഗങ്ങൾ നമ്മുടെ മഹർഷിമാർ കണ്ടറിഞ്ഞിട്ടുണ്ടു്.

ഒന്നാമത്തെതു് **ജ്ഞാനയോഗം**—അതിൽ ബുദ്ധികൊണ്ടു് അന്വേഷിക്കുന്നു.

> "കിം കാരണം, ബ്രഹ്മ കുതസ്മജാതാ:
> ജീവാമ കേന ക്വ ച സംപ്രതിഷ്ഠാ
> അധിഷ്ഠിതാ: കേന സുഖേതരേഷു
> വത്താമഹെ ബ്രഹ്മവിദോ വ്യവസ്ഥാം?"

(ഇതിനെല്ലാം ആദികാരണം എന്തു്. നാം എവിടെ നിന്നു ജനിച്ചു. എന്തുകൊണ്ടു്? ജീവിക്കുന്നു. ഏതൊന്നിൽ നിലനിൽക്കുന്നു. ദു:ഖപ്രദങ്ങളായ വിഷയങ്ങളിൽ നാം ആസക്തരായിരിക്കുന്നതു് എന്തുകൊണ്ടു്? ബ്രഹ്മവിത്തുക്കളുടെ പദവിയിൽ എങ്ങിനെ നമുക്കു് എത്തിച്ചേരാം) പിന്നേയും ചോദിക്കുന്നു.

> "കസ്മിന്നു ജ്ഞാതെസവ്വമിദം
> വിജ്ഞാതം ഭവതി"

(ഏതൊന്നിനെ അറിഞ്ഞാൽ ഇതെല്ലാം അറിഞ്ഞതായു് വരുന്നു ?)

അങ്ങിനെ കാരണത്തെക്കുറിച്ചുള്ള അന്വേഷണം ആരംഭിച്ച് വാക്ക് പുരോഗമിച്ച് തത്വശാസ്ത്രത്തിൽ അവസാനിച്ചു. ഇവിടെ മാത്രം — ലോകത്തിലുള്ള മതങ്ങളിൽ എല്ലാററിലുംവെച്ച്, നമ്മുടെ മതത്തിൽ മാത്രം-മതവും ശാസ്ത്രവും യോജിപ്പോടുകൂടി ഒന്നിച്ചു പോകുന്നതുകാണാം. മഹർഷികൾ ഒരു കാലത്തും ശാസ്ത്രപ്രകാശത്തെ തടുത്തില്ല, അതിനെ എതിർത്തില്ല. ക്രിസ്ത്യന്മാർ അവരുടെ ബൈബിളിൽ സൃഷ്ടിയെയും മററും കുറിച്ച് പറയുന്ന വാക്കുകളുടെ സത്യത്വം സംശയിക്കുകയൊ അതുകളെക്കുറിച്ച് യുക്തിപ്രയോഗിച്ച് വിചാരിക്കുകയൊ ചെയ്യുന്നത് പാപമാണെന്നു വിശ്വസിക്കുന്നു. എന്നാൽ നമ്മുടെ മതമാവട്ടെ, നമ്മുടെ മതപ്രമാണവാക്യങ്ങളെ അഗ്നിപരിശോധന ചെയ്തു നോക്കുവാൻ എല്ലാ ബുദ്ധിശാലികളെയും താർക്കികന്മാരെയും ശാസ്ത്രജ്ഞരെയും തത്വജ്ഞരെയും ക്ഷണിക്കുകയാകുന്നു ചെയ്യുന്നത്.

രണ്ടാമത്തെ മാർഗ്ഗം **രാജയോഗം.** അതാകുന്നു പ്രകൃതിശാസ്ത്രജ്ഞന്മാരെ ആകർഷിക്കുന്നത്. ശാസ്ത്രജ്ഞന് വസ്തുക്കളെ നേരിട്ടു കണ്ടറിയണം, അതുകളിൽ പരീക്ഷകൾ നടത്തണം. കാണാത്തത് ശാസ്ത്രജ്ഞൻ വിശ്വസിക്കയില്ല. ആയാൾക്കുള്ള മാർഗ്ഗമാണ് ഇത്. ഈ പദ്ധതിയിൽ മുൻകൂട്ടിയുള്ള വിശ്വാസം ഒന്നിലും ആവശ്യമില്ല. ഈശ്വരനിലൊ ചെത്താനിലൊ ആത്മാവിൽപോലുമൊ വിശ്വസിച്ച് ആരംഭിക്കേണ്ടതില്ല. സ്വന്തം മനസ്സ് ഉണ്ടല്ലൊ. അതിലും അതിന്റെ വൃത്തികളെക്കുറിച്ചുള്ള ജ്ഞാനത്തിലും വിശ്വസിച്ചാൽ മതി. മനോവൃത്തികളെ

സൂക്ഷിച്ചുനോക്കിയറിഞ്ഞു് അവയെ സ്വാധീനമാക്കിയാൽ മനസ്സിനെപ്പററിയ ജ്ഞാനമുണ്ടാകും. അതു് ചെയ്യേണ്ടുന്ന വിധമാണു് രാജയോഗം ഉപദേശിക്കുന്നതു്. അങ്ങിനെ അഭ്യസിച്ചു് മനസ്സ് സ്വാധീനമായിക്കഴിഞ്ഞാൽ അപ്പോൾ മനസ്സ് എന്നതു് മററു വസ്തുക്കളെപ്പോലെ ജഡമായ ഒരു വസ്തുവാണെന്നും അതിന്നുള്ളതായ് കാണുന്ന കഴിവുകളും ശക്തിയും എല്ലാം ആത്മാവിന്റെ സാന്നിദ്ധ്യം നിമിത്തമുണ്ടാകുന്നതാണെന്നും കാണാം. ഇരുമ്പിന്റെ കട്ട തീയ്യിലിട്ടിരുന്നാൽ അതു് തീക്കട്ടപോലെ ചുകന്നു് ചൂടുള്ളതാകും. ആ ചുകപ്പോ ചൂടൊ ഇരുമ്പിന്ന സ്വതെയുള്ളതല്ല. അതുപോലെ ജഡമായ മനസ്സ് ആത്മസമ്പക്കത്താൽ ചേതനമായ് കാണുന്നതാകുന്നു എന്നു് അറിവാകും. മനസ്സിന്നും അപ്പുറത്തു് അതിൽനിന്നും സ്ഥൂലസൂക്ഷ്മകാരണ ശരീരങ്ങളിൽനിന്നും വേറിട്ടു് സ്വതന്ത്രവും ശുദ്ധവും സന്മാർഗതവും ആയ ആത്മാവു് ഉണ്ടു് എന്നു അപ്പോൾ തെളിഞ്ഞുകാണാം.

### മൂന്നാമതു് കർമ്മയോഗം.

ഇതാ ചോദ്യം മുഴങ്ങുന്നു "നിങ്ങൾ കാണുന്നില്ലേ, നിങ്ങളുടെ സഹോദരന്മാർ അജ്ഞതയിലും അവശതയിലും ദീനത്തിലും ദാരിദ്ര്യത്തിലും കിടന്നു് കഷ്ടപ്പെട്ടുഴലുന്നതു്? നിങ്ങളുടെ കണ്ണിന്നുമുമ്പിൽ കാണുന്നില്ലേ? നിങ്ങൾ അകന്നു നിന്നു് സ്വന്തം നന്മക്കുവേണ്ടി പ്രയത്നിക്കുന്നതു് ശരിയോ? നിങ്ങളുടെപൂജയും ധ്യാനവുംഎല്ലാം നിങ്ങളുടെ മുക്തിക്കല്ലേ? ഇതു സ്വാത്ഥമായ് ക്രൂരമായ് ഹൃദയശൂന്യമായിരിക്കാ

മോ?" "വരുവിൻ, വയറൊട്ടി ഭിക്ഷയാചിക്കുന്നവർ, അഗതികൾ, നിരത്തരികിൽ കിടക്കുന്ന കുഷ്ഠരോഗികൾ, അനാഥകുട്ടികൾ, ഇവരെ സഹായിപ്പിൻ! നിങ്ങൾക്കുള്ള ജാതിവിദ്യാവിഭിമാനങ്ങളെ ഞെക്കിക്കൊല്ലുവിൻ. സ്വാർത്ഥതയും മമതയും പിഴുതു കളയുവിൻ. നിങ്ങളുടെ സർവ്വശക്തികളും അവരുടെ സേവയിൽ ഹോമിക്കുവിൻ, വരുവിൻ!." ഇതാകുന്നു കർമ്മയോഗസന്ദേശം. എന്നാൽ നിങ്ങൾ ഉദ്ദേശിക്കുന്നത് എന്തു്? എനിക്കു് ഒരു നല്ല പേരു് കിട്ടും എന്നോ? എന്നാൽ നിങ്ങൾ കർമ്മയോഗത്തിനു ഇറങ്ങേണ്ട. നിങ്ങൾ അവരെ എല്ലാവരേയും സ്നേഹിക്കുന്നുണ്ടോ? ജാതി, കുലം, മതം, വർണ്ണം ഒന്നും നോക്കാതെ, നിസ്വാർത്ഥമായു് നിങ്ങൾ അവരെ സ്നേഹിക്കുന്നുണ്ടോ. സർവ്വഭൂതങ്ങളുടേയും നന്മയാണു് നിങ്ങളുടെ നന്മ എന്നു നിങ്ങൾക്കു് ബോധമുണ്ടോ? ആ ബോധത്തിലും തൻ കാര്യം കരുതാതെയും ആണൊ നിങ്ങൾ അവർക്കു് നിങ്ങളാൽ കഴിയുന്നതു ചെയ്യാൻ പോകുന്നതു്, എന്നാൽ നിങ്ങൾ ഒരു കർമ്മയോഗിയാണു്.

അവസാനം, എന്നാൽ ഒട്ടും അപ്രധാനമല്ലാത്തതു്

## ഭക്തിയോഗം.

ഈശ്വരൻ ഉണ്ടോ? അതാണു് ചോദ്യം. സ്നേഹിതാ! ആ ചോദ്യംകൊണ്ടു് തല പുണ്ണാക്കേണ്ട. കണ്ണുതുറന്നു് ഒന്നു നോക്കു: വിസ്മയകരമായ പ്രപഞ്ചം! ഇതിനു പിന്നിൽ ഉണ്ടായിരിക്കേണ്ടേ, ഇതിനെ ഭരിച്ചു് നിലനിർത്തി നടത്തിക്കൊണ്ടുപോരുന്ന ഒരു മഹാശക്തി?

ലോകത്തിന്ന നിങ്ങൾ നന്മ ചെയ്യുന്നുണ്ട്, ജഗദ്രക്ഷയിൽ ഒരു പങ്ക നിങ്ങൾക്കുമുണ്ട്, എന്നൊ! കേമംതന്നെ.

നിങ്ങളുടെതായിട്ട്, നിങ്ങൾക്ക് സ്വന്തമായിട്ട് എന്തൊരു ശക്തിയുണ്ട്? ആ വിശ്വശക്തിക്ക് അധീനമായിട്ടും അതിന്റെ സഹായത്തോടുകൂടിയും അല്ലാതെ നിങ്ങൾക്ക് ഒരു വിരൽ അനക്കുവാൻ സാധിക്കുമോ? ലോകം നിങ്ങൾ ജനിക്കുന്നതിന്നു എത്രയോ മുമ്പ് ഉണ്ടായിരുന്നിട്ടുണ്ട്. നിങ്ങൾ മരിച്ചുപോയതിൽപിന്നെയും ഉണ്ടായിരിക്കയും ചെയ്യും. അതു് ഒരു ഭിക്ഷപാത്രം പിടിച്ചുകൊണ്ട് നിങ്ങളുടെ മുമ്പിൽ വന്നു നിന്നിരുന്നില്ല. നിങ്ങൾക്ക് വേണ്ടതെല്ലാം അതാണ് തരുന്നതു്. അതിന്റെ ശക്തിയൊന്നാലോചിച്ചുനോക്കുക! സർവ്വവ്യാപിയായ സർവ്വശക്തി! അത് മനുഷ്യബുദ്ധികൊണ്ട് ഗ്രഹിക്കാവുന്നതെ അല്ല. അതിന്റെ മഹത്വം അല്പം മനസ്സിൽ പതിയുമ്പോൾ മനുഷ്യൻ അന്തംവിട്ടുപോകും, നടുങ്ങിപ്പോകും, മനസ്സ് സ്തംഭിച്ചുപോകും. ഇന്ദ്രിയങ്ങൾ വിറങ്ങലിച്ച് അനങ്ങാതെയാകും' ലോകത്തെ നിങ്ങൾ സഹായിക്കുന്നു എന്ന ധാരണ നീക്കിക്കളയുക. സഹായിപ്പാൻ ശക്തിനിങ്ങൾക്കുണ്ട് എന്ന ദുരഭിമാനം പാടെ തുടച്ചുനീക്കുക. ഇതിനൊരു നാഥനുണ്ട്. ഇതിന്റെ കാര്യം ആ നാഥൻ നോക്കിക്കൊള്ളും. ഇന്നൊ ഇന്നലെയൊ, അല്ല അനന്തവും അനാദിയുമായ കാലം മുതൽ അങ്ങിനെ നോക്കിവന്നിരിക്കുന്നു. എനിമേലും നോക്കിക്കൊള്ളും എന്നു വിശ്വസിക്കാം. ലോകത്തിന്ന നമ്മുടെ സഹായമല്ലാ നമുക്ക് ലോകത്തിന്റെ സഹായം ആകുന്നു ആവശ്യമായിരിക്കുന്നത്. അത് ലഭിപ്പാൻ ഉദ്യമിക്കുക. ആ വിശ്വംഭരശക്തി പ്രേമസ്വരൂ

പമാണ്. അതിനെ പ്രാപിക്കയാണ് നമുക്ക് ആവശ്യം. അതിനുള്ള ഒരു മാർഗ്ഗമാണ് ഭക്തിയോഗം. ഭക്തി എന്നതു് പ്രേമം എന്നല്ലാതെ മറെറാന്നുമല്ല. അതിനു പ്രേമം എന്നല്ലാതെ മറെറാന്നും ആവശ്യമില്ല. സുഖത്തിനൊ ധനത്തിനൊ സന്തതിക്കൊ, മററുവല്ല ലൌകികാൎത്ഥത്തിനൊ വേണ്ടി ഭജിക്കുന്നതും പ്രാൎത്ഥിക്കുന്നതും വഴിവാടുകഴിക്കുന്നതും ഒന്നും ഭക്തിയല്ല. പ്രേമത്തിന്റെ ലക്ഷ്യവും ഫലവും പ്രേമം മാത്രമാണ്. പ്രേമമാണ് ലോകത്തിലുള്ള ശക്തി. ലോകത്തെ ഭരിക്കുന്നതും രക്ഷിക്കുന്നതും വ്യാപരിപ്പിക്കുന്നതും പ്രേമമാകുന്നു. മോഷകൻ മോഷ്ടിക്കുന്നതും ഘാതകൻ കൊലചെയ്യുന്നതും അതിന്റെ പ്രേരണയാലാകുന്നു. നമ്മുടെ ദൃഷ്ടിയിൽ അതിന്നു വഴിപിഴച്ചിരിക്കുന്നു എന്നുമാത്രം. ആഴത്തിൽ ആലോചിച്ചു നോക്കിയാൽ അറിയാം പ്രേമം എന്ന സൎവ്വവ്യാപകശക്തിയാകുന്നു ലോകത്തിൽ ഏതും പ്രവൎത്തിപ്പിക്കുന്നതു്. ശ്രീരാമൻ, ശ്രീകൃഷ്ണൻ, ശിവൻ എന്നെല്ലാം പറയുന്നതു് ആ ശക്തിയുടെ പ്രതിബിംബങ്ങളാകുന്നു. ആ പ്രേമസമുദ്രത്തിൽ ചിലപ്പോൾ ചിലഭാഗങ്ങൾ കട്ടിപിടിച്ചു രൂപം കൈക്കൊള്ളുന്നു ഭക്തിയുടെ ശീതളതപമാകുന്നു അതിനു ഹേതു. ആ രൂപങ്ങളാകുന്നു രാമനും കൃഷ്ണനും മററും. എന്നാൽ സൂൎയ്യരശ്മിയടിച്ച് മഞ്ഞുകട്ട ഉരുകുന്നതുപോലെ ജ്ഞാനരശ്മിയടിച്ചു് രാമകൃഷ്ണാദിരൂപങ്ങളും ദ്രവിച്ചു് ആ പ്രേമസമുദ്രത്തിൽ വിലയം പ്രാപിക്കുന്നു. ഭക്തനും അതിൽ അലിഞ്ഞുചേരുന്നു.

ഈ നാലു യോഗങ്ങളും നമ്മുടെ മതത്തിൽ തെളിവായ് വിവരിച്ചു് ഉറപ്പുവന്നിട്ടുള്ളവയാണ്. ലോകത്തിൽ

എവിടെയെങ്കിലും ഉള്ള മതം ഏതൊന്നും ഈ നാലിൽ ഉൾപ്പെടുകയും ചെയ്യും. ഓരോ മതാചരണവും ഈ നാലിൽ ഒന്നിലൊ അധികത്തിൽക്കൂടിയോ വരുന്നതായും കാണാം. അഞ്ചാമത് ഒരു മാർഗ്ഗം ഉണ്ടാകാമെങ്കിൽ അതിനെ നമ്മുടെ മതം തടസ്ഥപ്പെടുത്തുന്നതുമില്ല. എന്നു മാത്രമല്ല, മനുഷ്യനിലുള്ള ദിവ്യത്വം പ്രകാശിപ്പാൻ ഒരു നൂതനമാർഗ്ഗം ആരെങ്കിലും കണ്ടുപിടിക്കുന്നതായാൽ ആയാളെ ഒരു മഹർഷിയെന്നോ അവതാരമെന്നോ നമ്മുടെ മതം മാനിക്കയും ചെയ്യും. നാം ഒരിക്കലും സത്യത്തെ പുറം തള്ളുന്നവരായിരുന്നിട്ടില്ല.

## പ്രത്യേകതകൾ.

നമ്മുടെ മതത്തിന്റെ ഒരു വൈശിഷ്ട്യം അത് സത്യം എവിടെനിന്നു വരുന്നതായാലും അതിനെ സ്വീകരിച്ചിട്ടുണ്ട് എന്നുള്ളതാണ്. "ഇതാ മാർഗ്ഗം: മറെറാരു മാർഗ്ഗത്തിൽക്കൂടെയും നിങ്ങൾക്ക് രക്ഷ കിട്ടുകയില്ല" ഇതാകുന്നു മററു മതങ്ങളിൽ ഓരോന്നിന്റെ സിദ്ധാന്തം. നമ്മുടെ മതമാകട്ടെ, പല മാർഗ്ഗങ്ങളേയും ചൂണ്ടിക്കാണിക്കുന്നു. കൂടാതെ യോജിച്ചതായ് തോന്നുന്നതു് സ്വീകരിച്ചുകൊൾവിൻ എന്നു പറയുന്നു. ഈ ബഹുത്വവും വിശാലതയും മറെറാരു മതത്തിലും കാണുകയില്ല. അന്യസമ്പ്രദായങ്ങൾക്ക് ശാസ്ത്രങ്ങളോടും തത്വജ്ഞാനത്തോടും പൊരുതേണ്ടിവരുന്നു. അവ ബുദ്ധിശക്തിയുടെ മുമ്പിൽ വിറയ്ക്കുന്നു. നമ്മുടേതു് അവയുടെ പരീക്ഷകളെയെല്ലാം ജയിച്ചു് പൊന്തി സനാതനസത്യമായ് വിരാജിക്കുന്നു.

വിവിധ മതങ്ങളെ സൂക്ഷ്മമായി പരിശോധിച്ചാൽ കാണാവുന്ന മറെറാരു സംഗതി! മററു മതങ്ങളെല്ലാം നമ്മുടെ മതത്തോടു് നേരിട്ടുതന്നെയോ വേറെ വിധത്തിലോ കടപ്പെട്ടിട്ടുണ്ടു്. കൃസ്ത്യന്മാരുടെ (Trinity) ത്രിത്വം— ഈശ്വരൻ ജീവൻ-ദിവ്യചൈതന്യം (God, soul and the holy ghost) ഒരുദാഹരണമാണു്. ഇംഗ്ലീഷ് ബൈബിൾ അതിന്റെ മൂലമായ ഗ്രീക്ക് ബൈബിളിൽനിന്നു് വളരെ വ്യത്യാസപ്പെട്ടതാണു്. റോമൻകാത്തൊലിക് കൃസ്ത്യന്മാരുടെ തന്ത്രകർമ്മങ്ങൾ നമ്മുടേതിൽനിന്നെടുത്തവയാണു്. ഈ സംഗതി ഹിന്തുമതത്തിന പരമവിരോധിയായ മിസ്റ്റർ ഹോപ്കിൻസ് (Mr Hopkins) കൂടി സമ്മതിച്ചിട്ടുണ്ടു്. മറെറാരു വൈശിഷ്ട്യവും ഹിന്തുമതത്തിനുണ്ടു്. അതു് ബാഹ്യമായ യാതൊന്നിനേയും ആശ്രയിച്ചിരിക്കുന്നില്ല-ആചാരങ്ങളേയോ കർമ്മങ്ങളേയോ പുരുഷന്മാരേയോ പുറമേയുള്ള മററുവല്ലതിനേയോ ആസ്പദിച്ചിരിക്കുന്നില്ല. ഇതരമതങ്ങൾ ഒരു പുരുഷനോടൊ നിയമത്തോടോ ബന്ധപ്പെടാതിരിക്കുന്നതുമില്ല. നമ്മുടെ മതം മാത്രം മനുഷ്യനെ സർവ്വത്തിനും ഉപരിയാക്കിവെച്ചു് നിയമത്തേയും ത്രിഗുണത്തേയും മനുഷ്യമനസ്സിനെ തന്നെയും അതിക്രമിച്ചുള്ള പദവിയിൽ എത്തിക്കുന്നു.

ചോ:— "Heathen" (അവിശ്വാസി) എന്നു് കൃസ്ത്യന്മാർ പറയുന്ന വാക്കിന തത്തുല്യമായ് ഹിന്തുമതത്തിൽ ഒരു വാക്കുണ്ടൊ ?

സ്വാ:— ഇല്ല. ആ വാക്കുകൊണ്ടു് കൃസ്ത്യന്മാർ അർത്ഥമാക്കുന്നതു് അവർ പറയുന്ന സത്യമായ ഈശ്വരനെ

യല്ലാതെ മററെതിനെയെങ്കിലും ആരാധിക്കുന്നവൻ എന്നാകുന്നു. നമ്മുടെ മതപ്രകാരം, ഈശ്വരൻ ഒന്നെയുള്ളു. ഈശ്വരൻ സർവ്വവ്യാപിയും സർവ്വജ്ഞനു മാകുന്നു. ഭൂതപ്രേതാദികളെ ആരാധിക്കുന്നവരും അവിശ്വാസികളല്ല. അവരും ഈശ്വരനെത്തന്നെ യാണു് ആരാധിക്കുന്നതു്, ഈശ്വരൻ അന്തർയ്യാമി യായി ജഗത്തിൽ എങ്ങും വ്യാപിച്ചിരിക്കുന്നുണ്ടു്, ജഗത്തിന്നു പുറമെയുള്ളവനല്ല, എന്നുപദേശിക്കു ന്നതു് ഹിന്തുമതം മാത്രമാകുന്നു. ക്രിസ്തുമതം, മുഹ മ്മതു്മതം, യഹൂദമതം, ഇവയെല്ലാം ഈശ്വരൻ ഈ ലോകത്തിന്നു അപ്പുറത്തു് സ്വർഗ്ഗം എന്നു പറയു ന്നേടത്തു് ഇരുന്നു ജഗത്തിനെ ഭരിക്കുന്നു എന്നാ കുന്നു. ഈശ്വരൻ സർവ്വാന്തർയ്യാമി എന്നവർ വിശ്വ സിക്കുന്നില്ല. മററൊരു സംഗതി: മൃഗസസ്യാദി കൾക്കു് ആത്മാവില്ല എന്നാണവരുടെ വിശ്വാസം. ഈശ്വരൻ മണ്ണുകൊണ്ടു് മനുഷ്യനെ സൃഷ്ടിച്ചു, നാ സാദ്വാരങ്ങളിൽക്കൂടെ ശ്വാസം അകത്തേക്കു്വിട്ടു, അതുവഴിക്കു് ആത്മാവു് (മനുഷ്യനു്) ഉണ്ടായി. മൃഗാദികളിൽ അങ്ങിനെ ഊതിയില്ല. അതുകൊണ്ടു് അവയ്ക്കു ആത്മാവില്ല. എന്നാണു് അവരുടെ വിശ്വാസം.

വേറെയും ഒരു സംഗതി—അവർ ദേഹാത്മവാദിക ളാണു്. (ദേഹംതന്നെയാണു് മനുഷ്യൻ എന്ന മതക്കാർ.) ക്രിസ്തു ഉയിർത്തെഴുനീററു. മതമുള്ളവരും ഉയിർത്തെഴുന്നേല്ക്കും.

ഭൂമിയിൽ ഉണ്ടായിരുന്ന ശരീരത്തോടുകൂടി സ്വർഗ്ഗത്തി ലേക്കു് പോകും. (അതുകൊണ്ടാണു് ശവശരീരം അടക്കം ചെയ്യുവെക്കുന്നതു്) ഈ വിധമെല്ലാം വിശ്വസിക്കാത്ത വൻ Heathen (അവിശ്വാസി) എന്നു് അവർ വിചാ രിക്കുന്നു.

## വ്രജം—വാത്സല്യഭക്തി.

ചോ:— വ്രജത്തിലെ ഇപ്പോഴത്തെ സ്ഥിതിയെന്താണു്.

സ്വാ:— അതു പഴയ നിലയിൽ 168 ച. നാഴിക വിസ്താ രത്തിലിരിക്കുന്നു.

വ്രജവാസികൾക്കു് ഇക്കാലത്തെ വിദ്യാഭ്യാസം സിദ്ധിച്ചിട്ടില്ല. അവക്കു് അതിനോടിഷ്ടവുമില്ല. അവർ ബാലകൃഷ്ണഭക്തന്മാരാണു്. കൃഷ്ണക്ഷേത്രങ്ങൾ ഒന്നും അവർ നിർമ്മിച്ചിട്ടില്ല. അതു് ധനികരായ തീർത്ഥയാത്രക്കാർ ഉ ണ്ടാക്കിച്ചതാണു്, അവരുടെ ഭജനം ഒരു പ്രത്യേക രീതി യിലാണു്. കൃഷ്ണനെ ജഗദീശ്വരനൊ വരദാതാവോ ആയി ട്ടല്ല അവർ കരുതുന്നതു്. കൃഷ്ണൻ അവക്കു് ഏററവും പ്രിയ പ്പെട്ട ബാലകൻ. അത്രമാത്രം. നാം പൂജിക്കുന്ന വിധമോ പ്രാർത്ഥിക്കുന്ന വിധമോ അവർ ചെയ്യാറില്ല. അങ്ങനെ ചെയ്യുന്നതു് അമംഗളമാണെന്നാണു് അവർ കരുതുന്നതു്. അവരുടെ പ്രാർത്ഥന "കൃഷ്ണൻ സുഖമായിരിക്കട്ടെ, യാതൊ രുപദ്രവമോ ദീനമോ ദുഃഖമോ കൂടാതിരിക്കട്ടെ." എന്നാ ണു്. കൃഷ്ണനുവേണ്ടി ദുഃഖം എന്തും ഞങ്ങൾ സഹിച്ചുകൊ ള്ളാം. ഉണ്ണി സുഖമായിരിക്കട്ടെ. എന്നാണു് അവരുടെ

നില. കൃഷ്ണനെ അവർ അനുഗ്രഹിക്കയാണ് ചെയ്യുന്നതു്. മധുരപലഹാരമോ വിശേഷപ്പെട്ടത് വല്ലതുമോ അവർ ഉണ്ടാക്കിയാൽ ആദ്യമായിട്ടു് ഒരോഹരി ബാലകൃഷ്ണന് എടുത്തുവെക്കും. കൃഷ്ണൻ അവരുടെ ഓമനബാലനാണ്, സർവ്വസ്വമാണ്. അവരുടെ പ്രേമത്തിൽ സ്വാർത്ഥം ലവലേശമില്ല. ഗോപികാഗീതത്തിൽ കേട്ടിട്ടില്ലേ.

"ചലസിയദ്വ്രജാച്ചാരയൻ പശൂൻ
നളിനസുന്ദരംനാഥ തെ പദം
ശിലതൃണാങ്കുരൈ: സീദതീതി നഃ
കലിലതാം മനഃ കാന്തഗച്ഛതി."

("വ്രജനായക! പ്രിയബാലക! ഗോക്കളെ മേച്ചുകൊണ്ടു് വ്രജത്തിൽനിന്നു് പുറത്തുപോയി നടക്കുമ്പോൾ താമരപ്പൂപോലെയിരിക്കുന്ന കാലടികളിൽ കൂർത്ത കല്ലും പുല്ലും തറച്ച് വേദനിക്കുമെല്ലോ എന്നു ഞങ്ങളുടെ മനസ്സ് ആകലപ്പെടുന്നു.)

പിന്നെയും പിന്നെയും അവക്ക് അതുതന്നെ വിചാരം. (അംബുജസമാനമായ പാദം: അതു ഞങ്ങളുടെ പരുപരുത്ത കുചങ്ങളിൽ മെല്ലെ വെക്കുമ്പോൾ വേദനിക്കുമോ എന്നു ഞങ്ങൾ ഭയപ്പെടാറാണ്. ആ പാദം കൊണ്ടല്ലേ കാട്ടിൽ നടക്കുന്നത്. അതിൽ കല്ലും മുള്ളും തട്ടി വേദനിക്കുമെല്ലോ എന്നു വിചാരിച്ചു് ഞങ്ങളുടെമനസ്സ് പതറുന്നു.)

"യത്തേ സുജാതചരണാംബുരുഹം സ്തനേഷു
ഭീതാഃ ശനൈഃ പ്രിയദധീമഹി കർക്കശേഷു

തേനാടവീമടസി തദപ്യഥതെ ന കിംസ്വിത്
ക്ലൃപ്താദിഭിർഭ്രമതി ധീർഭവദായുഷാം നഃ"

അവരുടെ പ്രേമത്തിൽ സ്വാത്ഥത്തിന്റെയൊ കാമത്തിന്റെയൊ ഗന്ധംപോലുമില്ല. പരിശുദ്ധപ്രേമം. സാധാരണ നടപ്പുള്ള ഭക്തി കച്ചവടമാണു്. എനിക്കു ഇന്നതുവേണം. അതിന്നു ഞാൻ ഇന്ന വഴിവാടു് കഴിക്കാം. വാത്സല്യ ഭക്തി മററു മതക്കാരുടെ ഇടയിലും ഇല്ലെന്നില്ല. കൃസ്ത്യന്മാർ സാധാരണയായി കൃസ്തുവിനെ കുരിശിൽ തറച്ചു് ദുഃഖപൂൎണ്ണനായ ഒരു മഹാപുരുഷൻ എന്ന നിലയിലാണു് വിചാരിച്ചു വരുന്നതു്. എന്നാൽ റൊംനഗരത്തിൽ മാതാവോടുകൂടിയ കൃസ്തുബാലനെയാണു് അവർ ആരാധിക്കുന്നതു്. അവർ കൃസ്തുവിനെ 'ബാംബിനൊ' എന്നു പറയും ബാംബിനൊ എന്ന വാക്കിന്നു ബാലൻ എന്നാണൎത്ഥം. ബാംബിനൊ പലപള്ളികളും ഉണ്ടു്. എന്നാൽ അവർ അവിടെ ചെന്നു് മുട്ടുകുത്തുകയോ പ്രാൎത്ഥിക്കയൊ ഇല്ല. ബാംബിനൊവിന്നു് മധുരപദാൎത്ഥങ്ങൾ — കെയിക്കു് മുതലായതു് — കൊണ്ടുപോയി കൊടുക്കും. അവന്നു് സുഖമായിരിക്കണം എന്നു പ്രാൎത്ഥിക്കും. അവനെ അനുഗ്രഹിക്കുകയും ചെയ്യും.

ചോ:— ഞങ്ങൾക്കും ആ വിധം ഭക്തി അഭ്യസിച്ചുകൂടെ?

സ്വാ:— ഒ അതു വയ്യ! അതെത്രയോ പ്രയാസമാണു്, അതു് ഭാവിക്കമാത്രം ചെയ്യുന്നതു് ദോഷമാണു്. വളരെ വളരെ പുണ്യം ചെയ്തതിന്റെ ഫലമായിട്ടാണു് ആ ഭക്തി ഉദിക്കുന്നതു്. നാം അതിന്ന് അടുത്തൊന്നും

എത്തീട്ടില്ല. അതു് നമുക്കു് പരധമ്മമാണു്. സ്വധമ്മമല്ല. കൃഷ്ണനെ വാത്സല്യഭാവത്തിൽ ഭജിപ്പാൻ നിങ്ങൾക്കു് സാദ്ധ്യമല്ല. സാധാരണ മാതാപിതാക്കളുടെ സ്നേഹത്തിൽപോലും അല്പം സ്വാത്ഥം കലന്നിരിക്കും. കേവലം നിസ്വാത്ഥമായ പ്രേമം ഉള്ളെടത്തു ഭയത്തിന്റെ കാണികപോലും ഉണ്ടാകയില്ല. തന്നെപ്പററിയ വിചാരവും ഉണ്ടാകയില്ല.

### അഹേതുകഭക്തി.

അമ്മയെ സ്നേഹിക്കാതിരിപ്പാൻ വയ്യ ഗുണമൊ ദോഷമൊ സുഖമൊ ദുഃഖമൊ എന്തുവന്നാലും വരട്ടെ. അതുകളെയൊന്നും ആശ്രയിച്ചൊ കണക്കാക്കിയൊ അല്ല സ്നേഹം തോന്നുന്നതു്. അതു് ജാത്യാ, പ്രകൃത്യാ, മനസ്സിന്റെ സ്വഭാവംപോലെയാണു്, ജാത്യാ കൃഷിക്കാരനെയാണു് ശ്രീരാമകൃഷ്ണൻ അതിന്നു ഉപമിക്കാറുണ്ടായിരുന്നതു്. വിളനഷ്ടം വന്നാലും യഥാത്ഥകൃഷിക്കാരൻ കൃഷിവിടുകയില്ല. അയാളുടെ ജോലിയും ജീവനും കൃഷിയാണു്. കാമകാഞ്ചനങ്ങൾക്കു് വേണ്ടിയാണൊ ഭഗവാനെ ഭജിക്കേണ്ടതു്? ഇന്ദ്രിയസുഖമാണൊ ഭക്തിയുടെ ഫലവും ലക്ഷ്യവും? ഗുരുവായൂരപ്പന്നു് ഇന്ന വഴിവാടു് കഴിച്ചാൽ എനിക്കു് ഇന്നതു കിട്ടും. ഇങ്ങനെ കണക്കാക്കുവാൻ ഒരു ഭക്തന്നു സാദ്ധ്യമല്ല. അയാളുടെ ഹൃദയത്തിൽ പ്രേമാനന്ദം നിറഞ്ഞിരിക്കും. മററു സുഖത്തിലൊന്നും അയാളുടെ മനസ്സു്

ചെയ്യുകയില്ല. എന്തു കഷ്ടാരിഷ്ടങ്ങളൊ ദുഃഖങ്ങളൊ നേരി ട്ടാലും ഭക്തിക്ക് ഇളക്കമുണ്ടാകയില്ല.

ആ വിധം ഭക്തിയായിരുന്നു പാണ്ഡവന്മാൎക്കുണ്ടായി രുന്നതു്. എന്തെല്ലാം വിപത്തുകളും സങ്കടങ്ങളും ദുഃഖ ങ്ങളും എത്ര ദീൎഘകാലം അവർ അനുഭവിച്ചു! അപ്പൊ ഴെങ്ങാനും അവരുടെ ഭക്തിക്കു് ചുരുക്കമൊ ചാഞ്ചല്യമൊ ഉണ്ടായോ? ദുഃഖങ്ങൾ ഒഴിച്ചു് സുഖമാക്കിത്തരണെ എന്ന വർ പ്രാൎത്ഥിച്ചുവൊ? ഇല്ല, ഇല്ല.

"ദിവിവാ ഭുവിവാ മമാസ്തുവാസൊ
നരകേ വാ നരകാന്തക! പ്രകാമം.
അവധീരിത ശാരദാരവിന്ദൌ
ചരണൌ തെ സതതം വിചിന്തയാനി."

സ്വൎഗ്ഗത്തിലൊ നരകത്തിലൊ ഭൂമിയിലൊ. എവിടെ ഇരുന്നാലെന്തു്! മനസ്സ് എപ്പോഴും അങ്ങയുടെ പാദരവി ന്ദത്തെ സ്മരിച്ചുകൊണ്ടിരിക്കട്ടെ.

ലാഭനഷ്ടം കണക്കാക്കുന്ന സമൎത്ഥന്മാർ ചോദിക്കു മായിരിക്കും, അവൎക്കുരാജ്യം കിട്ടിയില്ലെ? ഉവ്വ്. മാതാ വിനു വേണ്ടിയും സ്വധൎമ്മം എന്നുവെച്ചും കുറച്ചു കാലം രാജ്യം നേടി, അതു ഭരിച്ചു. പിന്നെ അമ്മ പറഞ്ഞു് "മക്ക ളെ, പല കഷ്ടങ്ങളും സഹിച്ചു, പൈതൃകസ്വത്തു് നിങ്ങൾക്കു് അവകാശപ്പെട്ടതു് ഒടുവിൽ കിട്ടുകയും ചെയ്തു. അതു് ഭരിച്ചു് നിങ്ങൾ സുഖമായിരുപ്പിൻ. എനിക്കു് ഇതൊന്നും വേണ്ട, ഞാൻ തപസ്സ് ആചരിക്കാൻ തീൎച്ചയാക്കിയിരി ക്കുന്നു." അടുത്തു് തങ്ങളുടെ പ്രേമാസ്പദമായിരുന്ന സാര

ഥിയും ലോകവാസം വെടിഞ്ഞു. "ഇനിനാം എന്തിനു
വേണ്ടി, ആക്കുവേണ്ടി ജീവിച്ചിരിക്കണം. രാജ്യം ഭരി
പ്പാൻ പരീക്ഷത്ത് ഉണ്ടല്ലൊ, നമുക്കു് പോകാം" എന്നു
തീർച്ചയാക്കി മഹാപ്രസ്ഥാനം ആരംഭിച്ചു "രാജ്യം സമ
ഖം'' പുല്ലുപോലെ ത്യജിച്ചു. ഒരു മഹാത്യാഗമാണു്
തങ്ങൾ ചെയ്യുന്നതു് എന്നൊന്നും അവക്കു് തോന്നിയില്ല.
മററുള്ളവക്കു് തോന്നുമായിരിക്കും, പല ദിവ്യസുഖാനുഭ
വങ്ങളും കീൎത്തിയും പ്രതാപവും വലിച്ചെറിയുന്നുവെല്ലൊ
എന്നു്. പ്രകാശംകണ്ടു് അതിനു നേരെ ചെല്ലുമ്പോൾ
ഒ! ഇരുട്ടിനെ ത്യജിക്കുന്നുവെല്ലൊ എന്നു് ആശ്ചൎയ്യപ്പെ
ടാനൊ വ്യസനിപ്പാനൊ ഇല്ല. യഥാൎത്ഥത്യാഗത്തിൽ
മനസ്സിനു ഒരു പ്രയത്നവും ആവശ്യമായിരിക്കയില്ല, ഒരു
നഷ്ടം തോന്നുകയില്ല.

ആ വിധം ഭക്തിയും ആവിധം ത്യാഗവുമായിരുന്നു
ഭരതന്റേതും. ശ്രീരാമൻ മടങ്ങിവരുന്നതു് വരെയെങ്കിലും
രാജാവായിരുന്നു് രാജഭോഗങ്ങൾ അനുഭവിപ്പാൻ പൂൎണ്ണാ
ധികാരവും അവകാശവും ശ്രീരാമന്റേപോലും അനുവാദ
വുമുണ്ടായിരുന്നു. അതൊന്നുമല്ലായിരുന്നു ഭരതന്റെ ലക്ഷ്യം.
ജ്യേഷ്ഠാനുവൎത്തനം! ജ്യേഷ്ഠനുള്ളതിൽ കവിഞ്ഞു് മററൊ
ന്നിലും തനിക്കു് രുചിയില്ല, ആഗ്രഹമില്ല. ജ്യേഷ്ഠൻ
താപസനൊ, താനും താപസൻ! കിരീടത്തിന്റെ സ്ഥാന
ത്തു് ജടാമുകുടം, പീതാംബരത്തിനു ചീരവസനം. മൃഷ്ടാ
ന്നത്തിനു കായ്കനികൾ! ഭോഗൈശ്വൎയ്യങ്ങളുടെ നടു
വിൽ ഇരുന്നുകൊണ്ടു് ഉഗ്രതപോവൃത്തിയും കൈങ്കൎയ്യവും
ലക്ഷ്മണൻ ജ്യേഷ്ഠന്റെ ശരീരം പ്രത്യക്ഷം. കണ്ടുസേവിച്ചു.
ഭരതൻ ജ്യേഷ്ഠനെ പാദുകകളിൽ കണ്ടു് സേവിച്ചു.

## മൂൎത്തി യാഥാൎത്ഥ്യം.

ഒററപ്പാലം ആശ്രമം. 1112 മകരം 20.

ശ്രീ വിവേകാനന്ദസ്വാമിജിയുടെ ജന്മദിനാഘോഷം. അനേകം ഭക്തന്മാരും സന്ദൎശകന്മാരും വന്നിട്ടുണ്ടു്.

സ്വാ:— പാലക്കാട്ടുനിന്നു് വന്നിട്ടുള്ള അദ്ധ്യാപകൻ ഒരു പണ്ഡിതനാണു്. അദ്ദേഹത്തെ വിളിക്കുക. കുറച്ചു സംസാരിക്കാം. ശിവന്റെ അവതാരമെന്നു വിശ്വസിക്കപ്പെടുന്ന സ്വാമിജിയുടെ ജന്മദിനാഘോഷമല്ലെ ഇന്നു്. (അദ്ധ്യാപകനെ വരുത്തി.)

അദ്ധ്യാപകൻ:— ശ്രീരാമൻ, കൃഷ്ണൻ, ശിവൻ മുതലായ മൂൎത്തികൾ എല്ലാം ഈശ്വരന്മാർതന്നേയോ.

സ്വാ:— അതെ-ഈശ്വരന്മാർതന്നെ.

അ:— അതെല്ലാം നമ്മുടെ മനഃകല്പിതങ്ങൾ മാത്രമല്ലെ.

സ്വാ:— തീൎച്ചയായിട്ടും അങ്ങിനെതന്നെ. ഈശ്വരൻ എന്നതും മനസ്സിന്റെ കല്പനയല്ലെ. അഖണ്ഡസദ്വസ്തുവെന്നുള്ളതും ഭാവന ചെയ്യുന്നതല്ലെ. ഓരോ മനസ്സിന്റേയും ഭാവന ഭേദിച്ചിരിക്കും. ഒരു കുട്ടിയോടു് ഒരു പാതിരി ക്രിസ്തുവിനെപ്പററി പറയുന്നു. കുട്ടിക്കു് ക്രിസ്തുവിനെപ്പററി ഒരു ഭാവനയും ഉണ്ടാകുന്നു. അതായിരിക്കുമോ പാതിരിയുടെ ഭാവന. രണ്ടും പല സംഗതികളാലും വ്യത്യാസപ്പെട്ടിരിക്കും. എങ്കിലും രണ്ടിലും ഇല്ലെ ഒരു സത്യത്വം.

അ:— മനഃകല്പന യഥാൎത്ഥമാകുന്നതു് എങ്ങിനെ.

സ്വാ:— സാപേക്ഷികമായിട്ടു്—കല്പിക്കുന്ന മനസ്സിനു് അതു് യഥാൎത്ഥം. ഒരേ വസ്തു ഒരേ മനസ്സിൽ ജനിപ്പിക്കുന്ന ഭാവന കാലത്താലും സ്ഥിതിഭേദത്താലും മററും മാറിക്കൊണ്ടുമിരിക്കും. ഏതൊന്നിന്റേയും യഥാൎത്ഥാവസ്ഥ എന്നു പറയുന്നതു് അതിനെ മനസ്സു് ഗ്രഹിക്കുന്ന നിലയല്ലേ? മനസ്സിനോടു് ബന്ധപ്പെട്ടും മനസ്സിനെ അപേക്ഷിച്ചും അല്ലാതെ നമുക്കു് ഒന്നിന്റേയും ജ്ഞാനം സാദ്ധ്യമല്ല. വസ്തുവിന്റെ തനി സ്വഭാവം-നിരപേക്ഷമായ നില—തന്മാത്രസ്ഥിതി എന്നതു് മനസ്സിനു വിഷയമാകയില്ല. വസ്തുവും മനസ്സുംകൂടിയ മിശ്രാവസ്ഥയെ നമുക്കറിവാകയുള്ളു— സത്താമാത്രം മനോവാഗഗോചരമായിരിക്കുന്നതു് അതുകൊണ്ടാകുന്നു.

അ:— ഭക്തന്മാൎക്കുണ്ടാകുന്ന ദൎശനങ്ങൾക്കു് ആദ്ധ്യാത്മികവിലയുണ്ടോ.

സ്വാ:— ഉണ്ടു്. അവ സാധകന്റെ പുരോഗതിയെ സൂചിപ്പിക്കുന്നവയാണു്. അതു് ലക്ഷ്യമല്ല. ലക്ഷ്യത്തിലെത്തുവാൻ അവയെ കടന്നുപോകണം.

### ഭക്തിജ്ഞാനമാൎഗ്ഗങ്ങൾ.

അ:— അവയ്ക്കു അത്രയെ വിലയുള്ളു എങ്കിൽ ഭക്തിമാൎഗ്ഗം വിട്ടു ജ്ഞാനമാൎഗ്ഗം അനുസരിക്കയല്ലെ അധികം നല്ലതു്.

സ്വാ:— അല്ല, ഒരിക്കലും അല്ല. മൂർത്തത്തിൽക്കൂടെ, അതിന്റെ സഹായത്താൽതന്നെ വേണം അമൂർത്തത്തിൽ എത്തിച്ചേരുന്നതു്. കൂട്ടലും കിഴിക്കലും അറിയാതെ ഉയൎന്ന ഗണിതം പഠിക്കാവുന്നതാണൊ. എന്നാൽ ജ്ഞാനയോഗംകൊണ്ടാരംഭിക്കുന്ന ദുർല്ലഭം ചില രുണ്ടു്. അവർ പൂർവ്വാഭ്യാസങ്ങൾ മുജ്ജന്മത്തിൽ കഴിച്ചവരാണു്.

## ബുദ്ധമതം അവതാരമില്ലെന്നു്.

അ:— ഒരു ചോദ്യംകൂടി ചോദിച്ചോട്ടെയോ? ബുദ്ധമതക്കാർ അവതാരത്തിൽ വിശ്വസിക്കുന്നുണ്ടൊ ?

സ്വാ:— ഇല്ല. അവർ അവതാരത്തിലെന്നല്ല ജീവന്റെ ജന്മാന്തരപ്രാപ്തിയിലും വിശ്വസിക്കുന്നില്ല. ജന്മാന്തരമെന്നൊ ജനനമരണങ്ങൾ എന്നൊ ഇല്ലെന്നാണു് വേദാന്തത്തിന്റേയും സിദ്ധാന്തം.

അ:— വിവേകാനന്ദസ്വാമികൾ ജന്മാന്തരത്തെപ്പററി അതു് പരിണാമമാണെന്നു പറയുന്നുണ്ടല്ലോ.

## ബുദ്ധമതം-പുനൎജ്ജന്മം.

സ്വാ:— ജന്മാന്തരത്തിലും പരിണാമത്തിലും തുടൎന്നുകൊണ്ടു്, അഭേദ്യമായു് സ്ഥിതിചെയ്യുന്ന ഒരു വസ്തു വേണം. അതിനെ ആശ്രയിച്ചും അതിന്മേൽ പററി നിന്നുമാകുന്നു മാററങ്ങൾ ഉണ്ടാകുന്നതും പ്രത്യക്ഷ

മാകുന്നതും. ഹിന്ദുമതപ്രകാരം മാററങ്ങൾക്ക് എല്ലാ ററിനും പിറകിൽ മാററമില്ലാതെ സ്ഥിരമായ് നിൽക്കുന്ന ആത്മാവുണ്ട്. അങ്ങനെ ഒന്നുണ്ടെന്നു ബുദ്ധമതക്കാർ വിശ്വസിക്കുന്നില്ല. അവരുടെ പക്ഷ ത്തിൽ പ്രതിനിമിഷം മാറിക്കൊണ്ടിരിക്കുന്ന ജ്ഞാന മെ ഉള്ളു. ഒരു നിമിഷത്തിൽ ഉണ്ടാകുന്നു, അടുത്ത നിമിഷത്തിൽ നശിക്കുന്നു. അങ്ങനെയുള്ള ക്ഷണി കജ്ഞാനമെ ഉള്ളു. അതിന്റെ തുടർച്ചയെ അനശ്വര മായ ജീവൻ എന്നു തെററിദ്ധരിക്കയാണ് എന്നാ ണ് അവരുടെ വാദം.

ഈ വക ഗഹനതത്വപ്രശ്നങ്ങളിൽ പാടുപെടു ന്നതു് എന്തിനു് ?

അ:— അതു് ബുദ്ധിക്ക് നല്ലൊരു വ്യായാമമാണല്ലൊ.

സ്വാ:— ഓ! അതു് ഞങ്ങൾക്കാവശ്യമില്ല. നിങ്ങൾ അദ്ധ്യാ പകനായതുകൊണ്ടു് നിങ്ങളുടെ ബുദ്ധി സദാ മൂർച്ച കൂട്ടിക്കൊണ്ടിരിക്കണം. ഞങ്ങൾ സാധുക്കൾ. ഈ കടുകടുത്ത വിഷയങ്ങൾ ഗ്രഹിപ്പാൻപോലും ഞങ്ങ ളുടെ തലച്ചോറിന്ന് ബലമില്ല. ഞങ്ങൾക്ക് കുട്ടി കളോടുകൂടി കളിച്ചുകൊണ്ടിരിപ്പാൻ അറിയാം.

ഇനി ഹരികഥക്കു ഏർപ്പാടുചെയ്യു. ഇത്രയും പറഞ്ഞ സ്വാമിജി എഴുന്നേററ് അകത്തേക്ക് പോയി. മടങ്ങി ഒരു ശിശുവിനെ കയ്യിലെടുത്തുകൊണ്ടുവന്നു. അതിനെ ലാളിച്ചുകൊണ്ടിരുന്നു.

## ഭീരുത്വം, ഔചിത്യം, സ്നേഹം.

നേരം സന്ധ്യയായി. ക്ഷേത്രത്തിൽ ദീപാരാധന കഴിഞ്ഞു. ശിഷ്യൻ യാത്രപറവാൻ സ്വാമിജിയുടെ അടുത്തു് ചെന്നു.

സ്വാ:— ഇപ്പോൾ പോകുന്നുവോ? ഇന്നു ഇവിടെ താമസിച്ചുകൂടെ? മററു വൈദികന്മാർ ഇവിടെ പ്രസാദം കഴിക്കുന്നുണ്ടല്ലൊ. ഇതാ പുതുക്കാട്ടു് നമ്പൂതിരി-നല്ല വൈദികൻ. പിന്നെ തമ്പുരാൻ. അവരെല്ലാം ഇവിടെനിന്നു ഭക്ഷണം കഴിക്കുന്നു. നിങ്ങൾക്കു് എന്തുകൊണ്ടു് അതുവയ്യ? നിങ്ങളുടെ കൂട്ടർ പുതുക്കാട്ടു് നമ്പൂതിരിയെ ഭ്രഷ്ടനാക്കുമൊ?

ശി:— ഇല്ല. അദ്ദേഹത്തിന്റെ സ്വജനങ്ങൾ ഇതു അറിയുക തന്നെയില്ല. എന്റെ കൂട്ടർ അടുത്തുണ്ടു്. അവർ എന്നെ സൂക്ഷിച്ചുനോക്കുന്നതുമുണ്ടു്.

സ്വാ:— ഭീരുത്വംതന്നെ മറെറന്തു്?

ശി:— ഒന്നുണർത്തിക്കാനുണ്ടായിരുന്നു.

സ്വാ:— എന്താ?

ശി:— തമ്പുരാനെ ഇല്ലത്തേക്കു് ക്ഷണിക്കണമെന്നു അച്ഛൻ എന്നെ ഏല്പിച്ചിട്ടുണ്ടു്.

സ്വാ:— അതെങ്ങിനെ-മനക്കലെക്കു് തമ്പുരാനെ ക്ഷണിക്കയൊ-തമ്പുരാൻ ഇവിടെ ഭഗവാൻെറ പ്രസാദം കഴിച്ചതുകൊണ്ടു് ജാതിഭ്രഷ്ടനായിട്ടില്ലെ? എന്നാലും തമ്പുരാൻ, അല്ലെ? ക്ഷണിക്കണമെന്നുണ്ടെങ്കിൽ എന്തു

കൊണ്ടു് അച്ഛൻ ഇവിടെ വന്നു് തമ്പുരാനെ കണ്ടു് വന്ദിച്ചു് നേരിട്ടു് ക്ഷണിക്കുന്നില്ല ? ഞങ്ങൾ തമ്പുരാനെ ഇവിടെ കൊണ്ടുവരാം. അതിന്മേൽ വാദിക്കാം അല്ലേ. ചിലവില്ല, അദ്ധ്വാനമില്ല, ഒരുവാക്കു് പറഞ്ഞയക്കണം. എന്നിട്ടു് തമ്പുരാൻ അവിടെ വന്നാൽ കുറെ കാളനും ഓലനും ഊട്ടണം-അതും കഴിഞ്ഞു് തമ്പുരാൻ ഇവിടെ വന്നു, അതിഥിയായിരുന്നു എന്നു മേനി പറയാം. അല്ലെ-അച്ഛനോടു് പറയൂ. തമ്പുരാൻ എന്റെ അതിഥിയായിട്ടാണു് വന്നിരിക്കുന്നതു്. അദ്ദേഹത്തെ ക്ഷണിക്കണമെങ്കിൽ കോവിലകത്തു്ചെന്നു് ക്ഷണിക്കട്ടെ !

ശി:— ഞാൻ ഇതു പറഞ്ഞാൽ അച്ഛൻ എന്നോടു കോപിക്കും.

സ്വാ:— ഇല്ല, ഇല്ല. ഇതു് എന്റെ വാക്കാണു്. തർജമ ചെയ്തു് പറകയേ വേണ്ടു. നിങ്ങൾ നിർദ്ദോഷി. ഈ കാര്യത്തിൽ ഒരു കയ്യാം പങ്കും നിങ്ങൾക്കില്ലല്ലൊ.

പിറെറന്നു ശിഷ്യൻ ആശ്രമത്തിൽ പോയപ്പോൾ.

സ്വാ:— ഞാൻ പറഞ്ഞതു് അച്ഛനെ കേൾപ്പിച്ചുവോ.

ശി:— ഇല്ല.

സ്വാ:— ഉണ്ടാവില്ലെന്നു എനിക്കു് അറിയാമായിരുന്നു. എന്റെ വാക്കു്—ഇംഗ്ലീഷിൽ പറഞ്ഞതു് മലയാളത്തിലാക്കി പറകയേ വേണ്ടിയിരുന്നുള്ളു. അതു് ചെയ്യുന്നതു് കുററമാവില്ല എന്നു ഞാൻ മനസ്സിലാക്കി തന്നിരുന്നില്ലേ ?

ശി:— അപ്പോൾ അച്ഛന് സ്വാമിജിയോട് ദ്വേഷ്യം തോന്നി എന്നു വരാം.

സ്വാ:— ഓഹോ! അപ്പോൾ അച്ഛൻ സ്വാമിജിയെ ആശ്രമത്തിൽനിന്നു ആട്ടിപുറത്താക്കുമായിരിക്കും.

ശി:— അതല്ല, അച്ഛന്റെ നീരസം എനിക്കു അനർത്ഥകരമായിരിക്കും.

സ്വാ:— അത് തൻകാര്യം കരുതലാണ്. ശ്രീ. വി. കെ. യുടെ മകൻ മാധവൻ വി. കെ. ക്ക് എഴുതിയ വർത്തമാനം പറഞ്ഞുകേട്ടില്ലേ. അവന് സ്വല്പസമ്പാദ്യമേഉള്ളു. അതിൽനിന്ന് അവൻ എനിക്ക്‌വേണ്ടി ഒരു പെട്ടി ചുരുട്ട വാങ്ങിക്കൊണ്ടുവന്നുതന്നു. അതിന്നു ഞാൻ അവനെ ശകാരിച്ചു. ആ വിവരം അവൻ വി. കെ. ക്ക് തുറന്നെഴുതി. അവൻ ധൈര്യത്തോടെ സമ്മതിച്ചു. അതിൽ വി. കെ. ക്ക് നീരസമായോ?

ശി:— വി. കെ. ക്ക് സ്വാമിജിയോടുള്ള ആദരവ് എന്റെ അച്ഛന്നില്ല.

സ്വാ:— അങ്ങനെയല്ല. നമ്പൂരിക്ക് അച്ഛനെ സ്നേഹമില്ല!

ശി:— എനിക്ക് സ്നേഹമുണ്ട്.

സ്വാ:— ഇല്ല, ഇല്ല, നമ്പൂരിക്ക് അച്ഛനെ സ്നേഹമില്ല, ഭയമാണുള്ളത്. സ്നേഹവും ഭയവും രണ്ടും തീരെ വിപരീതമായ ഭാവങ്ങളാണ്. അതു രണ്ടും ഒന്നിച്ചിരിക്കയില്ല. സ്നേഹമുള്ളേടത്ത് ഭയമില്ല, ആദരവുണ്ടാകും.

## ബാലികാപരിശീലനം.

ഈ പെൺകുട്ടികളെ നോക്കു. അവക്ക് എന്നോടു എത്ര സ്വാതന്ത്ര്യം. എന്റെ അടുത്തിരിക്കുന്നതു് അവക്കു് വലിയ സന്തോഷം. എന്തെങ്കിലും തെററു ചെയ്യുന്നതിലെ ഭയമുള്ളു. മനസ്സിൽനിന്നു് ഭയത്തിന്റെ ഗന്ധംപോലും കഴുകിക്കളവാനാണു് ഞാൻ അവരെ ശീലിപ്പിക്കുന്നതു്. അങ്ങനെ ചെറുപ്പത്തിലെ അഭ്യസിപ്പിക്കണം. നിങ്ങൾക്കെല്ലാം അതു് ആഴത്തിൽ വേരൂന്നിട്ടുണ്ടു്. എന്തൊരു കഷ്ടം. മൂത്തവർ നിസ്സാരസംഗതിക്കുപോലും കുട്ടികളെ ശിക്ഷിച്ചു് ശിക്ഷിച്ചു് അവർ കുട്ടികൾക്കു് നിത്യഭയങ്കരാന്മാരായിതീന്നിട്ടുണ്ടു്. ധീരതയാണു് ശീലിപ്പിക്കേണ്ടതു്. ഭയവും ദൌബ്ബല്യവുമല്ല.

ഇതാ നോക്കു, ഈ പെൺകുട്ടികൾ എന്റെ മുമ്പിലിരുന്നു് ധ്യാനിക്കുന്നതു്. ഒന്നു നമ്പൂതിരിക്കുട്ടി, ഒന്നു നായർകുട്ടി, മറെറാന്നു് തീയ്യക്കുട്ടി. എല്ലാ ജാതിയും തരവും ഒന്നിച്ചു് സമഭാവനയിലും സ്നേഹത്തിലും കഴിയുന്നു. ഈ സ്വഭാവം ബാല്യത്തിലെ വളത്തണം. ഭാവിതലമുറകളുടെ ജനയിത്രികളാകേണ്ടവരാണു് ഇവർ. അവരുടെ ഭവനങ്ങൾ ക്ഷേത്രങ്ങളായിരിക്കണം.

## മതപഠനം.

ഒററപ്പാലം ആശ്രമം-1927 ജൂൺ 10.

ഒററപ്പാലം ഹൈസ്കൂളിൽ മതം പഠിപ്പിക്കേണ്ടതിന്നു ഒരു പാഠപദ്ധതി തെയ്യാറാക്കിത്തരണമെന്നപേക്ഷി

ച്ചുകൊണ്ടു് ഹെഡ്മാസ്റ്ററുടെ ഒരു കത്തോട്ക്കൂടി ഒരു അദ്ധ്യാപകൻ വന്നു് എഴുത്തു കൊടുത്തു.

സ്വാ:— മതത്തിനു പാഠ്യവിഷയപ്പട്ടികയില്ല. മതം അനുഭവമാണു്. ജീവിതമാണു് കാര്യം. അതു് ചില പുസ്തകങ്ങൾ വായിച്ചു് അർത്ഥം പറഞ്ഞതുകൊണ്ടു് സാധിക്കുന്നതല്ല.

ഞങ്ങളുടെ വിദ്യാർത്ഥിമന്ദിരങ്ങളിൽ ബ്രാഹ്മണർക്കു് വേദങ്ങളും ഇതരന്മാർക്കു് സ്തോത്രങ്ങളും പഠിപ്പിക്കുന്നുണ്ടു്. ഗീതയും ഉപനിഷത്തുകളും ഉണ്ടു്. വേദം ശരിയായു് ഉച്ചരിപ്പാൻ പണ്ഡിതന്മാരെ വെച്ചിട്ടുണ്ടു്. അവർക്കു് അർത്ഥം അറിഞ്ഞുകൂടാ. അതു് വിദ്യാർത്ഥികളൊന്നിച്ചു താമസിക്കുന്ന സന്യാസിമാർ പഠിപ്പിക്കും. ജീവിതം കണ്ടും അർത്ഥം കേട്ടും രണ്ടു വഴിക്കും പഠിക്കാം. ജീവിതമാണു് വലിയ അദ്ധ്യാപകൻ. അതില്ലാതെയുള്ള പഠനംകൊണ്ടു് എന്തു സാധിക്കും? ശമ്പളത്തിനുവേണ്ടി പ്രവൃത്തി എടുക്കുന്ന ഗൃഹസ്ഥാശ്രമി, കൂടുതൽ ശമ്പളം കിട്ടുന്നേടത്തേക്കു് ഓടിപ്പോവാൻ ഒരുങ്ങുന്ന മനുഷ്യൻ. ഈ മനുഷ്യനൊ മതം പഠിപ്പിക്കുന്നതു്! അതും മററനേക വിഷയങ്ങളുടെ കൂട്ടത്തിൽ! അര മണിക്കൂർ നേരം!.

വിദ്യാർത്ഥിമന്ദിരങ്ങളിൽ വിദ്യാർത്ഥികൾ സ്വാമിമാരൊന്നിച്ചു് പാർക്കുന്നു. അവർക്കു് വേണ്ടുവോളം സമയമുണ്ടു്. പഠിപ്പിപ്പാൻ പററിയ സമയം പ്രാത:കാലമാണു്. പഠിപ്പിക്കുന്നവരും പഠിക്കുന്നവരും സ്വസ്ഥചിത്തരായിരിക്കണം. അങ്ങിനെയൊന്നുമല്ലാത്ത മതമെന്തെന്നു

ബോധമില്ലാത്ത മനുഷ്യൻ എന്തു മതപാഠമാണ് നട ത്തുക? പ്രകൃതിശാസ്ത്രമോ കണക്കോ അല്ല, മതമാണ് പഠിപ്പിക്കേണ്ടതു്. അതു് ജീവിതത്തിൽനിന്നു വേണം. ഞങ്ങൾ പഠിപ്പിക്കുന്നതു് ഈ മതമോ (ism) ആ മതമോ (ism) മോ അല്ല. സമുദായസമത്വവുമല്ല. വർണ്ണാശ്രമ ധർമ്മം പഠിപ്പിക്കുന്നുണ്ടു്. അതു കർക്കശവൈദികത്വമല്ല. പ്രവൃ ത്തിവിഭാഗം (division of labour) ആകുന്ന വർണ്ണാശ്രമ ധർമ്മമൂലം. അതു് ജനസമുദായത്തിന്നു സുഖസ്ഥിതിയുണ്ടാ ക്കുന്നതാണ്. നിങ്ങളുടെ രാഷ്ട്രനേതാക്കന്മാർക്കു് വേണ്ടതു് സാമുദായികസമത്വമാണ്. അതായതു് ഒരു വെള്ളത്തോ ടൻ, ഒരു കൽപണിക്കാരൻ, ഒരു ക്ഷുരകൻ എല്ലാം കൂട്ടി ക്കലർത്തി ഒരു മിശ്രം! അധഃകൃതോദ്ധാരണം എന്നു പറ ഞ്ഞു് പരാതികൂട്ടുന്നത് ഉപരിസ്ഥിതർക്കു് അധഃപതനം! ഞങ്ങൾ അതു ചെയ്യുന്നില്ല. ഞങ്ങൾ ചാതുർവർണ്യത്തിലും അതേസമയം, സമദർശിത്വത്തിലും വിശ്വസിക്കുന്നവരാണ്. അതു മനസ്സിലാക്കണം.

ക്ലാസിന്നു് ക്ലാസിന്നു് പാഠപുസ്തകം തെയ്യാറാക്കുവാൻ ഞങ്ങൾ പാതിരിമാരല്ല. ക്ലാസ്സ് തിരിച്ചല്ല വ്യക്തി തിരിച്ചാണ് ഉപദേശം വേണ്ടതു്. നാലാംഫോറത്തിൽ പഠിക്കുന്ന ഒരു കുട്ടി ആറാംഫോറത്തിൽ പഠിക്കുന്ന ഒരു കുട്ടിയേക്കാൾ മതകാര്യം ഗ്രഹിപ്പാൻ സമർത്ഥനായിരിക്കാം. മതവിഷയത്തിൽ സർവ്വസമാനമായ ഒരു അദ്ധ്യാപനം ഉണ്ടാ കാവുന്നതല്ല. ഉപന്യാസമത്സരപരീക്ഷകൊണ്ടു് മതം അഭ്യ സിപ്പിപ്പാൻ ആവുന്നതല്ല. അഹിംസയെപ്പററി നല്ലൊ രുപന്യാസം ഒരാൾ എഴുതും. ആയാളുടെ സ്വഭാവവും മത ജ്ഞാനവും എന്തായിരിക്കാം.

ഇവിടെ രാവിലേയും വൈകുന്നേരവും കുട്ടികൾ വന്നു് തൊഴുതു്, സാധുക്കളെ വന്ദിച്ചു്, ജപഭജനാദികൾ നടത്തുന്നതു് കാണുന്നില്ലെ?. അതു് മതപഠനമാണു്. സ്കൂളിൽ അതുവിധം വല്ലതും ഏർപ്പെടുത്തുവാൻ കഴിയുമോ? അതു് യഥാർത്ഥമായ മതാഭ്യാസമായിരിക്കും. പുസ്തകങ്ങൾവഴി പഠിപ്പിക്കണം എന്നാഗ്രഹമുണ്ടെങ്കിൽ തിയോസൊഫിക്കാർ പ്രസിദ്ധപ്പെടുത്തിട്ടുള്ള "സനാതനധർമ്മം'' എന്ന പുസ്തകമുണ്ടു്. അതിൽ തിയോസൊഫി ഒന്നുമില്ല. ഹിന്ദുമതഗ്രന്ഥങ്ങളിൽനിന്നു് ചില ആശയങ്ങൾ എടുത്തതു് മാത്രം.

ചോ:— സ്കൂളുകളിൽ മതം പഠിപ്പിക്കണമൊ?

സ്വാ:— നിശ്ചയമായും.

ചോ:— ഏതുമാതിരി മതം?

സ്വാ:— ഒരേമാതിരിയല്ല. ഹിന്ദുക്കൾക്കും ക്രിസ്ത്യന്മാർക്കും മുഹമ്മദീയർക്കും അവരവരുടെ മതം.

ചോ:— അങ്ങിനെയായാൽ വിവിധ മതസ്ഥർ തമ്മിൽ എങ്ങിനെ യോജിപ്പുണ്ടാകും?

സ്വാ:— അതുണ്ടാകയില്ല. ഭിന്നമതസ്ഥന്മാരുടെ വിശ്വാസം, ആചാരം, മനോഗതി, എന്നിവയെല്ലാം ഭിന്നിച്ചിരിക്കെ യോജിപ്പു് എങ്ങിനെയുണ്ടാകും?

ചോ:— എല്ലാ മതങ്ങളിലേയും സാരമായ തത്വം ഒന്നല്ലെ, അപ്പോൾ യോജിപ്പുണ്ടാകാമല്ലൊ.

സ്വാ:— പക്ഷെ ആചാരങ്ങളും അനുഷ്ഠാനങ്ങളുമാണു് മതസാരം എന്നാണു് അധികം പേരുടേയും വിശ്വാസം. അതുകളെ പിടിച്ചാണു് അടിപിടി കൂട

ന്നതു്. എല്ലാ മതങ്ങളിലും ഐകൃമുണ്ടു്. ഒരേ സാരാംശം ഉണ്ടു് എന്നു എല്ലാ മതക്കാരും മനസ്സി ലാക്കിയാൽ മാത്രമേ യോജിപ്പുണ്ടാകൂ. അതു് ഒരു സ്വപ്നം മാത്രം..

ചോ:— അപ്പോൾ ഈ ഭിന്നിപ്പുകൾ എന്നും നിലനി ല്ക്കുമോ ?

സ്വാ:— ഉവ്വ്! എന്നും നിലനിന്നു വന്നിരിക്കുന്നു.

ചോ:— അക്ബറുടെ കാലത്തു് മതകലഹം ഉണ്ടായിരു ന്നില്ലല്ലൊ.

സ്വാ:— വിചിത്രം! നിങ്ങൾ ചരിത്രം പഠിച്ചിട്ടില്ല്. രഞ്ജിപ്പും സമാധാനവും ഉണ്ടാക്കുവാൻ അക്ബർ ശ്രമിച്ചുനോക്കി. ഏതാനും ചിലക്കു് തമ്മിൽ മാത്രം രഞ്ജിപ്പുണ്ടാക്കുവാൻ അക്ബക്കു് കുറച്ചു കാലത്തേക്കു് സാധിച്ചു. പിന്നെ തുടങ്ങി കലഹം. ഭിന്നിപ്പ് സൃഷ്ടിമുതൽക്കുള്ളതാണു്. എല്ലാവരേയും ഒന്നിച്ചു് യോജിപ്പിപ്പാൻ ഇന്നേവരെ ആക്കും കഴിഞ്ഞിട്ടില്ല. ഏതാനും ഹിന്ദുക്കളും ഏതാനും മുസൽമാൻമാരും തമ്മിൽ മൈത്രീഭാവത്തിൽ അന്യോന്യം പൊറുത്തു കൊണ്ടിരിക്കാം. എന്നാൽ സവ്വ മനുഷ്യരും ഒന്നി ച്ചുള്ള യോജിപ്പ് ഒരു കാലത്തും ഉണ്ടാകയില്ല. അതു് അസാദ്ധ്യമാണു്.

## മതവും ആലസ്യവും.

ചോ:— മതം മനുഷ്യനെ മടിയനാക്കും, കമ്മവിമുഖനാക്കും എന്നു് ചിലർ പറയുന്നുണ്ടു് അതു് ശരിയോ ?

സ്വാ:— ഒട്ടും ശരിയല്ല. ലോകചരിത്രം അല്പമെങ്കിലും അറിയുന്നവർ അങ്ങിനെ പറകയില്ല. ലോകഗതിയെ പാടെ തിരിച്ച് ജനങ്ങളുടെ വിചാരങ്ങളേയും, ആചാരങ്ങളേയും പരിഷ്കരിച്ച് നൂതന യുഗങ്ങളെ ത്തന്നെ സൃഷ്ടിച്ചവർ മതാചാര്യന്മാരായിരുന്നു. അവരുടെ കർമ്മശക്തിയിൽ ആയിരത്തിൽ ഒരംശമെങ്കിലും ഒരു ലൌകികനായ കർമ്മവീരനും ഉണ്ടായിട്ടില്ല. ഉണ്ടാകയുമില്ല. പ്രകൃതിശാസ്ത്രം ആകുന്നു മനുഷ്യരെ മടിയന്മാരാക്കുന്നതു്. മുൻകാലങ്ങളിൽ ഇരുപതോ മുപ്പതോ നാഴിക വഴി കാൽനടയായി തീർത്ഥയാത്രക്കാർ നടന്നിരുന്നു. ഇന്നു് അതിവേഗം ചരിക്കുന്ന വാഹനങ്ങളെയാണ് ജനങ്ങൾ അല്പദൂരം പോകാൻപോലും ആശ്രയിക്കുന്നതു്. ശാസ്ത്രപ്രയോഗം മുന്തിനില്ക്കുന്ന പാശ്ചാത്യരാജ്യങ്ങളിൽ മനുഷ്യർ മുമ്പു ചെയ്തിരുന്ന ജോലികൾ എല്ലാം ഇപ്പോൾ യന്ത്രങ്ങളാണ് ചെയ്യുന്നതു്. മനുഷ്യൻ സ്വസ്ഥനായി ഇരുന്നാൽ മതി. ഭക്ഷണം പാകം ചെയ്യുന്നതും വിളമ്പികൊടുക്കുന്നതും കണക്ക് കൂട്ടുന്നതും സാമാനങ്ങൾ വില്ക്കുന്നതും എല്ലാം യന്ത്രങ്ങൾ തന്നെ. അപ്പോൾ മതമോ ശാസ്ത്രമോ മനുഷ്യനെ മടിയനാക്കുന്നതു്? നമുക്ക് സർവ്വ കർമ്മങ്ങൾക്കും പ്രേരകവും കർമ്മശക്തിജനകവും മതമാകുന്നു.

### മതവും ജീവിതവും.

ചോ:— മതം ജീവിതത്തിൽ അപ്രധാനമാണെന്നും, പക്ഷെ അനാവശ്യംപോലും ആണെന്നും നമ്മുടെ നേതാക്ക

ന്മാർ ചിലർ പറയുന്നുണ്ടു്. അതു് എത്രത്തോളം ശരിയാണു്?

സ്വാ:— എന്തൊരു ബുദ്ധിശൂന്യമായ വാക്കാണു്? എന്തൊരു സർവ്വജ്ഞത്വം, നടിക്കലാണതു്? മനുഷ്യൻ എന്നാൽ എന്താണു്? മനുഷ്യനിൽ എന്തെല്ലാം ശക്തികൾ വികസിക്കാതെ കിടപ്പുണ്ടു്? ജീവിതത്തിന്റെ യഥാർത്ഥ ലക്ഷ്യമെന്താണു്? ഇങ്ങിനെ മനുഷ്യനെ സംബന്ധിച്ചു് നാനാമുഖങ്ങളായ സംഗതികൾ ഉള്ളതു് ഒന്നും സ്വന്തമായു് ആലോചിക്കുകയോ അറിവുള്ളവർ പറയുന്നതു് ശ്രദ്ധിക്കയൊ ചെയ്യാതെ മനുഷ്യന്നു് ഇന്നതേ ആവശ്യമുള്ളു, ഇന്നതു് ആവശ്യമില്ലാത്തതാണു്, അപ്രധാനമാണു് എന്നെല്ലാം തീർത്തു പറയുന്ന ക്ഷുദ്രബുദ്ധികളുടെ ധാർഷ്ട്യവും അഹംഭാവവും എത്രയുണ്ടെന്നു് ആലോചിച്ചുനോക്കു. പ്രപഞ്ചത്തിൽ അവർ അല്പംപോലും അറിയാത്തതും അവക്കു് അറിവാൻ കഴിയാത്തതുമായ കാര്യങ്ങൾ എത്രയെത്രയുണ്ടു്! ഞങ്ങൾ ആലോചിച്ചേടത്തോളവും അറിഞ്ഞേടത്തോളവും മതം അപ്രധാനമാണെന്നു് ഞങ്ങൾക്കു് തോന്നുന്നു എന്നുമാത്രം പറവാൻ അവക്കു് അധികാരം ഉണ്ടു്. അങ്ങിനെ പറയുന്നതായാൻ അവരോടു് "സ്നേഹിതന്മാരെ! നിങ്ങൾക്കറിവില്ലാത്ത സംഗതികൾ പ്രപഞ്ചത്തിൽ അനേകം ഉണ്ടു്. നിങ്ങൾ അന്വേഷിച്ചറിവാൻ ശ്രമിക്കുവിൻ. അതിന്നു മുമ്പു് സർവ്വജ്ഞപീഠം കയറാതിരിക്കുക." എന്നു് മറുപടി പറയാം. ജീവിതത്തിൽ നിന്നു് മതം നീക്കിക്ക

ളഞ്ഞു് ആ സ്ഥാനത്തു് പ്രകൃതിശാസ്ത്രം നട്ടവളത്തി ക്കൊണ്ടുവന്നതിന്റെ ഫലം ഇപ്പോൾ കാണുന്നില്ലേ? ഭൂലോകത്തെ നരകമാക്കുകയല്ലെ ചെയ്തിരിക്കുന്നതു്? ശാസ്ത്രം ഉപയോഗമുള്ളതാണു്, ആവശ്യമാണു്. എന്നാൽ അതിന്റെ പ്രയോഗവും മതത്തിന്നു് അധീനമായിരിക്കണം. മതം ആവശ്യമില്ലെന്നു പറയുന്ന മതദ്വേഷികളുടെ കൈവശത്തിലാകുന്ന ശാസ്ത്രം മനുഷ്യന്നു് ആപൽകരവും നാശകരവും ആസുരവും ആയിരിക്കും.

മതം ജീവിതത്തിന്റെ ഒരു ഭാഗമല്ല. ജീവിതത്തിൽ ഒരു ഉപകരണമല്ല. അതു് ഹിന്തുക്കളായ നമ്മെ സംബന്ധിച്ചേടത്തോളമാണെങ്കിൽ ജീവിതംതന്നെയാണു് എന്നു പറയാം. അഗ്നിക്കു് ഉഷ്ണവും പ്രകാശവും എങ്ങിനേയോ, അങ്ങിനെയാകുന്നു നമുക്കു് ജീവിതത്തിൽ മതത്തിന്റെ സ്ഥാനം. പ്രകാശവും. ഉഷ്ണവും നീക്കിക്കളഞ്ഞാൽ പിന്നെ അഗ്നി എന്നൊന്നില്ല. അതുപോലെ മതം എന്നുള്ളതു്, ധമ്മം എന്നുള്ളതു്, നീക്കിക്കളഞ്ഞാൽ നമുക്കു് ജീവിതം ഇല്ല. രണ്ടും അഭേദ്യമാണു്. മതം ഇല്ലെങ്കിൽ യഥാത്ഥജീവിതവും ഇല്ല.

## ബുദ്ധമതനിഷ്കാസനം.

ചോ:— ഹിന്തുക്കൾ, ബുദ്ധമതക്കാരെ ഉപദ്രവിച്ചു് ഇന്ത്യയിൽനിന്നു് ആട്ടിക്കളഞ്ഞില്ലെ?

സ്വാ:— ഇല്ല. ചരിത്രം അങ്ങിനെ പറയുന്നില്ല. മറ്റൊരു മതത്തിന്റെ വിരോധം നിമിത്തം ഒരു മതം ക്ഷയി

ക്കയില്ല. അങ്ങിനെ ഒന്നു് ക്ഷയിച്ചിട്ടുമില്ല. മത
ത്തിന്റെ പേരിൽ ഭിന്നമതക്കാർ തമ്മിൽ ഉണ്ടായി
ട്ടുള്ളതുപോലെ വാശിയോടുകൂടിയും ഭയങ്കരമായും
ഉണ്ടായിട്ടുള്ള യുദ്ധങ്ങൾപോലെ മററു യുദ്ധങ്ങൾ
ഉണ്ടായിട്ടുണ്ടോ എന്നു് സംശയമാണു്. അതു നി
മിത്തം മതം നശിച്ചുവോ? ഇല്ല. അങ്ങിനെ നശി
ക്കുമായിരുന്നു എങ്കിൽ ക്രിസ്തുവിന്റെ മതം എത്രയോ
കാലം മുമ്പു് നശിക്കേണ്ടതായിരുന്നു. ക്രിസ്തുവിന്റെ
അനുയായികൾക്കു് എന്തെല്ലാം മർദ്ദനങ്ങളും, ദ്രോഹ
വും അനുഭവിക്കേണ്ടിവന്നിരുന്നു എന്നു് ചരിത്ര
ത്തിൽ കാണുന്നില്ലേ. ഒരു മതത്തേയും ഹിംസിച്ചു്
നശിപ്പിക്കാനാവുന്നതല്ല. ഇതാണു് ക്രിസ്തുമതപ്രചാ
രത്തിൽനിന്നു് തെളിയുന്നതു്. ഹിന്ദുമതത്തിന്റെ
കാര്യം നോക്കുക. അതിനെ നശിപ്പിപ്പാൻ എത്ര
യെല്ലാം കഠിനകൃത്യങ്ങൾ നടന്നിരിക്കുന്നു. ചക്ര
വർത്തിയായിരുന്ന ഔറംഗസീബു് ബ്രാഹ്മണരുടെ
പൂണുനൂലുകൾ പൊട്ടിച്ചെടുത്തു് കുമ്പാരമായി കൂട്ടി
അഗ്നിക്കു് ആഹാരമായി കൊടുത്തിരുന്നു. ഒരു
കയ്യിൽ വാൾ, മറെറ കയ്യിൽ ഖുറാൻ-രണ്ടിലൊ
ന്നു്, എന്നു പറഞ്ഞുകൊണ്ടാണു് മുഹമ്മദീയസേന
മററു മതങ്ങളെ എതിർത്തിരുന്നതു്. എത്ര മഹാക്ഷേ
ത്രങ്ങളേയും വിഗ്രഹങ്ങളേയും തച്ചുടച്ചു് തവിടുപൊ
ടിയാക്കി! ക്രിസ്തുമതത്തിന്റെ പേരിലും എന്തെല്ലാം
അക്രമങ്ങൾ നടത്തീട്ടുണ്ടു്? ഫലമെന്തായി? നശിക്കു
കയോ, തളരുകയോ ചെയ്യുന്നതിന്നു പകരം ഹിന്ദു

മതം അന്തഃശക്തിയുണ്ടെന്നു് പുതിയ ജീവിതം കിട്ടി യതുപോലെ ധീരമായി നിലനിന്നു. ആക്രമത്തി ന്നു് വിധേയമാകുന്നതുകൊണ്ടു് ഒരു മതം-അതിന്നു് അന്തഃസ്സാരമുണ്ടെങ്കിൽ-നശിക്കുകയില്ല. പുതിയ തളി രിട്ടു് വളരുകയേ ഉള്ളൂ. ബുദ്ധമതത്തെ അടിച്ചോ ടിച്ചു എന്നു പറയുന്നതു് ചരിത്രസത്യത്തിന്നു് വി രോധമാകുന്നു. മനഃശാസ്ത്രം അല്പമെങ്കിലും അറിയാ വുന്നവർ അതു് സ്വീകരിക്കുകയും ഇല്ല. വല്ല ചരിത്ര കാരനും അങ്ങിനെ എഴുതിയിട്ടുണ്ടെങ്കിൽ അതു് മതിയായ തെളിവിന്മേലോ, വിശ്വാസയോഗ്യമോ അല്ല.

ചോ:— എന്നാൽ ഇവിടെനിന്നുത്ഭവിച്ചു് ഇവിടെ വളരെ പ്രചാരത്തിലിരുന്ന മതം എങ്ങിനെ ക്ഷയിച്ചു പോയി ?

സ്വാ;— ഒരു ചെടി ഒരു ഭൂമിയിൽ മുളച്ചു വളൎന്നു് കുറച്ചു കാലം കഴിയുമ്പോൾ അതു് തനിയെ ക്ഷയിക്കുന്നതു കാണാം. അതു് നില്ക്കുന്ന മണ്ണിൽ അതിന്റെ പൂൎണ്ണ വളൎച്ചയെ തടയുന്നതും അതിനെ ക്ഷയിപ്പിക്കുന്നതു മായ വസ്തുക്കളോ മററു കാരണങ്ങളോ ഉണ്ടാകാം അവ പ്രത്യക്ഷമായിരിക്കയില്ലെന്നും വരാം. അ. തിന്റെ വേരുകൾ കുറച്ചു ദൂരം ഇറങ്ങിപോയശേഷം അടിയിലുള്ള പാറയുടെ മേൽ ചെന്നു മുട്ടുന്നതായാൽ അതിന്റെ വളൎച്ച നിന്നു് ക്ഷയം തുടങ്ങുകയായി. ആ ചെടിയുടെ ബീജത്തിൽ തന്നെയും ദോഷാംശ ങ്ങൾ ഉണ്ടായിരുന്നിരിക്കാം;

കാരണങ്ങൾ കാൎയ്യരൂപത്തിൽ പ്രത്യക്ഷപ്പെടുന്നതിന്നു് വളരെ കാലതാമസം വേണ്ടിവരും എന്നുള്ള സംഗതികളും ഉണ്ടു്. ചില വിഷങ്ങൾ പൊടുന്നനവെ ഫലിക്കുകയില്ല. ഉദാഹരണത്തിന്നു് കുഷ്ഠരോഗബീജങ്ങളെ എടുക്കാം. അവ ആദ്യമായി ഒരു മനുഷ്യന്റെ ശരീരത്തിൽ പ്രവേശിക്കുന്നു. അയാൾക്കു് ആ രോഗബാധ കണ്ടില്ലെന്നു വരാം. അയാളുടെ പുത്രന്നോ, പൌത്രന്നോ കണ്ടില്ലെന്നു വരാം. പിന്നത്തെ തലമുറയിൽ പക്ഷെ ഏഴാമത്തെ തലമുറയിലായിരിക്കും അതു് പ്രത്യക്ഷപ്പെടുന്നതു്. അമേരിക്കയിൽ കണ്ടിട്ടുള്ളതു പറയാം. വെള്ളക്കാർ ചിലർ കറുത്ത വൎഗ്ഗക്കാരായ സ്ത്രീകളെ വിവാഹം ചെയ്തു. അവൎക്കുണ്ടാകുന്ന മക്കൾ, മക്കളുടെ മക്കൾ അങ്ങിനെ പല തലമുറക്കാരും നല്ല വെളുത്ത തൊലിയോടുകൂടിയവർ ആയിരുന്നു. അവരിൽ ഏഴാം തലമുറയിൽ ജനിക്കുന്ന കുട്ടിയുടെ വൎണ്ണമാവട്ടെ തനി കറുപ്പു്! കറുത്ത വൎഗ്ഗക്കാരുടെ നിറംതന്നെ. ഈ നിയമം മൃഗങ്ങളിലും, സസ്യങ്ങളിലും ഫലിക്കുന്നതായി കണ്ടിട്ടുണ്ടു്. ബുദ്ധമതത്തെ ഹിന്തുക്കൾ ഒരിക്കലും നശിപ്പിച്ചിട്ടില്ല. അതിൽ അന്തൎഗ്ഗതങ്ങളായിരുന്ന കാരണങ്ങളാൽതന്നെ ഇവിടെ അതിന്റെ വളൎച്ച തടസ്ഥപ്പെട്ടു. ക്ഷയം ബാധിക്കുകയും ചെയ്തു. ബുദ്ധനെ ഹിന്തുക്കൾ ഈശ്വരാവതാരമായിട്ടാണു് ഗണിക്കുന്നതു്.

## അന്വേഷണശീലം.

(ശ്രീ സ്വാമിജി ഏതു പ്രദേശത്തു് ചെന്നാലും അവിടെയുള്ള ജനങ്ങളുടെ ആചാരവിശേഷങ്ങളും മററും അന്വേ

ഷിച്ചറിയുക പതിവായിരുന്നു. ഒററപ്പാലത്തുവെച്ച് ഒരു നമ്പൂതിരിയോടുള്ള അന്വേഷണവിവരം)

സ്വാ:— ഇവിടെ എത്രതരം കുടിയായ്മയുണ്ട്.

നമ്പൂതിരി:— അതെനിക്കറിഞ്ഞുകൂടാ.

സ്വാ:— (കുറച്ചുനേരം മൌനമായിരുന്നശേഷം)

ഒരു നമ്പൂതിരി ഇല്ലത്ത് ഒരു കുട്ടി ജനിച്ചാൽ എന്തെല്ലാം കർമ്മങ്ങൾ നടത്തണം? അശൌചമുണ്ടൊ?

ന:— പത്തു ദിവസത്തെ പുലയുണ്ട്. കുട്ടിയുടെ അച്ഛൻ കുളിച്ച് ജാതകർമ്മം ചെയ്യും. (ന: പിന്നെയൊന്നും പറഞ്ഞില്ല).

സ്വാ:— കഴിഞ്ഞുവോ? (നീരസത്തോടെ) ഇനിയുള്ളതും വിവരിപ്പാൻ കഴിവില്ലെ? 1-ാംദിവസം ഇന്നത്, 2-ാംദിവസം ഇന്നതു്, ബന്ധുക്കളും സ്നേഹിതന്മാരും കാണ്മാൻ വരുമൊ? കുട്ടിക്കും അമ്മക്കും വല്ലതും കൊടുക്കുമൊ?

നിങ്ങളുടെ വിവാഹാവസരത്തിൽ ഭർത്താവും ഭാര്യയും ഒന്നിച്ച് മത്സ്യം പിടിക്കുക എന്നൊരു പതിവുണ്ടൊ.

ന:— ഇല്ല. നമ്പൂതിരിമാരുടെ ഒരു വിഭാഗത്തിൽ അങ്ങിനെയുണ്ടാവാം. ഇതു നിമിത്തം നമ്പൂതിരിമാർപൂർവ്വം മുക്കുവന്മാരായിരുന്നു എന്നു ചിലർ പറയുന്നുണ്ട് (ചിരിയോട് ചിരി)

സ്വാ:— നിങ്ങൾക്ക് നിങ്ങളുടെ സ്വന്തം ആചാരങ്ങൾ പോലും അറിവില്ല. അതൊ ഭയംകൊണ്ട് അതു് ഒളിച്ചുവെക്കുകയാണോ? എന്തായാലും നിങ്ങളുടെ

ചരിത്രം ജനങ്ങൾ മനസ്സിലാക്കിയിരിക്കുന്നു. നിങ്ങൾ ഭഗവാന്റെ ചരിത്രം എഴുതിയതുപോലെ സ്വന്തം സമുദായത്തിന്റേയും എഴുതിക്കൂടെ?

പ്രസവാനന്തരം ഒരു നായർസ്ത്രീ വേണമല്ലോ. ആ സ്ത്രീയല്ലെ പ്രസവിച്ചവൾക്ക് ഭക്ഷണം തെയ്യാറാക്കുന്നതു്?

ന:— അല്ല, സ്വാമിജി, നായർ സ്ത്രീ ശുശ്രൂഷിക്ക മാത്രമേ ചെയ്യൂ. ഭക്ഷണം പാകം ചെയ്യുന്നതും വിളമ്പിക്കൊടുക്കുന്നതും നമ്പൂതിരിസ്ത്രീയാണ്.

സ്വാ:— അല്ല, അല്ല. നിങ്ങൾക്ക് സ്വന്ത സമുദായാചാരം നിശ്ചയമില്ല.

ന:— പ്രസവിച്ച ഉടനെ അമ്മ കുളിക്കും. ഇതു മലബാറിൽ പ്രത്യേകമായുള്ള സമ്പ്രദായമാണ്.

സ്വാ:— (ഉറക്കെ ചിരിച്ച്) എന്തുകൊണ്ട് മലബാറിന് പ്രത്യേകം? ബംഗാളിൽ പശുവിനേയും കുളിപ്പിക്കും.

ന:— പച്ചവെള്ളത്തിൽ കുളിപ്പിക്കുന്നതാണ് ഞാൻ വിചാരിച്ചതു്.

സ്വാ:— ശരി, ശരി, ഹിമാലയപ്രദേശത്ത് പ്രസവം കഴിഞ്ഞ സ്ത്രീയെ മഞ്ഞിലാണ് ഇട്ടുവെക്കുന്നതു്. നിങ്ങളുടെ സമുദായാചാരങ്ങളും മററും എനിക്ക് ശരിയായറിയണം എന്നുണ്ട്. കുറെ വിവരമുള്ള ഒരാളോട് ചോദിക്കണം.

ന:— (അവസാനമായിട്ട് അല്പം വിവരിപ്പാൻ ശ്രമിച്ചുകൊണ്ട്) ജനിച്ചതു് ആൺകുട്ടിയാണെങ്കിൽ അതു്

വിളിച്ചുപറയും. പെൺകുട്ടിയ്ായാൽ ഒന്നും പറയില്ല.

സ്വാ:— അതിന്റെ കായ്യം മനസ്സിലായി-ആൺകുട്ടിയാണെങ്കിൽ സന്തോഷമായി. നമ്മുടെ കൂട്ടത്തിൽ എണ്ണം ഒന്നുകൂടി നമുക്ക് ബലംകൂടി- നമ്മുടെ കൂട്ടം എന്നു വെച്ചാൽ കൊള്ളക്കാരുടെ കൂട്ടം. സ്ത്രീകളെ കൊള്ളയടിക്കാൻ കുറെകൂടി എളുപ്പമായി-ഇതല്ലെ വിളിച്ചുപറയുന്നതു്? അതാണ് നിങ്ങളുടെ സ്ത്രീജനമർദ്ദനം! അവർ ഏതോ ചില നിസ്സാരജന്തുക്കൾ-നിങ്ങൾ അവരെ താഴ്ത്തിത്തള്ളിയാലും നിങ്ങളുടെ മഹാനായ സ്മൃതികർത്താവു്, മനു, അവരെ മാനിച്ചിട്ടുണ്ടു്.

ഒററപ്പാലം ആശ്രമത്തിലെ കുളത്തിൽ ഇടുവാൻ കുറെ മത്സ്യങ്ങളെ കിട്ടണം എന്നു സ്വാമിജി ഏല്പിച്ചിരുന്നു. അതിൽപിന്നെ ശിഷ്യൻ ന: വന്നപ്പോൾ.

സ്വാ:— മത്സ്യത്തിന്റെ കായ്യം എന്തായി?

ന:— വാല്യക്കാരൻ ഇന്നു കൊണ്ടുവരാമെന്നു് പറഞ്ഞിട്ടുണ്ടു്.

സ്വാ:— മറെറാരു വാഗ്ദാനം അല്ലെ?

(മറെറാരു വാഗ്ദാനം എന്നു സ്വാമിജി പറവാൻ സംഗതി:— അന്നു് സ്വാമിജിയുടേയും കുട്ടികളുടേയും ഫോട്ടൊ എടുപ്പാൻ ഫോട്ടൊഗ്രാഫർ വരാമെന്നു വാക്കു് കൊടുത്തിട്ടുണ്ടായിരുന്നു. ഫോട്ടൊഗ്രാഫർ വന്നില്ല-അതിനെപ്പററി സ്വാമിജി, സത്യം പാലിക്കണം, പറഞ്ഞതു പോലെ നടക്കണം എന്നൊരു ബോധം ഈ കൂട്ടക്കില്ല.

ദനാക്കു, അയാൾ ഇന്നു വരും എന്നുകരുതി കുട്ടികൾ അതിനു ഒരുങ്ങി വന്നിരിക്കുന്നു. അവൎക്കെല്ലാം ഇച്ഛാഭംഗം.)

വാല്യക്കാരൻ മത്സ്യം കൊണ്ടുവന്നു. പക്ഷെ ഒന്നൊ രണ്ടൊ ഒഴികെ മററതെല്ലാം ചത്തുപോയിരുന്നു.

സ്വാ:— ഈ ജാതി മത്സ്യം ഞാൻ മുമ്പ് കണ്ടിട്ടില്ല. ഇതിനെന്തു പേർ പറയും? കറുത്ത വരയുള്ള പരന്ന ജാതിക്കു?

ന:— കരുമത്സ്യം. വെള്ളത്തിലെ ചളിയും ചെടികളും തിന്നുന്നവയാണെന്നു പറയുന്നുണ്ടു്.

സ്വാ:— ഉച്ചക്കു് വെയിലത്തു് കൊണ്ടുവരില്ല എന്നല്ലെ പറഞ്ഞിരുന്നതു്?

ന:— വേറെ കുറെ കൊണ്ടുവരുവാൻ ശ്രമിക്കാം.

(പിന്നീടു് ജീവനോടെ മത്സ്യങ്ങളെ കൊണ്ടുവന്നു കുളത്തിലിട്ടു.)

സ്വാ:— ഇതു് നിങ്ങളുടെ വാദ്ധ്യാൻ അറിഞ്ഞാൽ നിങ്ങൾ മത്സ്യം തിന്നുന്നവനാണെന്നു പറഞ്ഞു് നിങ്ങളെ ഭ്രഷ്ടനാക്കുകയില്ലെ? വിവാഹാവസരത്തിൽ മത്സ്യം പിടിച്ചാലും അതു് നിങ്ങൾ സമ്മതിക്കില്ല. ഏതായാലും ചരിത്രം വെളിപ്പെട്ടുകഴിഞ്ഞു.

## ആശ്രമങ്ങളുടെ അധഃപ്പതനം.

ചോദ്യം:— സ്വാമികൾ ഇവിടെ പലേടത്തും ആശ്രമങ്ങൾ സ്ഥാപിച്ചിട്ടുണ്ടല്ലോ? കാലക്രമത്തിൽ അതുകൾ അധഃപ്പതിച്ചുപോകാതിരിപ്പാൻ സ്വാമികൾ എന്തു മാർഗ്ഗമാണു് കണ്ടിരിക്കുന്നതു്?

ഉത്തരം:— ആശ്രമങ്ങളിലെ എടപ്പുകളെപ്പററിയല്ലല്ലൊ ചോദിക്കുന്നതു്. അതുകൾ മററേതു ലൌകിക വസ്തുവിനെപോലെയും ക്ഷയത്തിന്നും, നാശത്തിന്നും അധീനമാണ്. പുരാതനകാലത്തു് മഹാരാജധാനികളും, ഗംഭീര ദുർഗ്ഗങ്ങളും ഉണ്ടായിരുന്നതു് ഇന്നില്ലല്ലോ. നിങ്ങൾ വിചാരിച്ചതു് ആശ്രമവാസികൾക്കുണ്ടാവുന്ന ദുർഗ്ഗതിയെപ്പററി ആയിരിക്കും. ആശ്രമവാസികളെ ഞാൻ സൃഷ്ടിച്ചുണ്ടാക്കുന്നതല്ല. അവർ ആകാശത്തിൽനിന്നു് ഭൂമിയിലേക്കു് ഇറങ്ങിവരികയോ, ഭൂമിയിൽനിന്നു് മുളച്ചു് പൊന്തുകയൊ ചെയ്യുന്നവരുമല്ല. പിന്നെ അവർ എങ്ങിനെ ഉണ്ടാകുന്നു? അവർ നിങ്ങളെപ്പോലെയുള്ള ഗൃഹസ്ഥന്മാരുടെ സന്തതികളായി ജനിച്ചു് നിങ്ങളുടെ കീഴിൽ വളൎന്നു് പിന്നീടു് ആശ്രമത്തിൽ വന്നു ചേരുന്നവരാണ്. അങ്ങിനെയുള്ളവർ അധഃപ്പതിക്കാതിരിപ്പാൻ ഞാൻ എന്തു മാൎഗ്ഗം കണ്ടിരിക്കുന്നു? എന്നാണ് നിങ്ങളുടെ ചോദ്യം.

നിങ്ങളുടെ സന്താനങ്ങളിൽ ബുദ്ധിശക്തിയും, കാൎയ്യശേഷിയും ഉള്ളവരെ നിങ്ങൾ ആശ്രമത്തിലേക്കു് അയക്കുകയില്ല. അവൎക്കു് ആഗ്രഹം ഉണ്ടായിരുന്നാലും അതിന്നു നിങ്ങൾ അനുവദിക്കയില്ല; അവർ ഉദ്യോഗസ്ഥരും ധനികരും, ലോകമാന്യരും ആകണം എന്നാണ് നിങ്ങളുടെ നിശ്ചയം. മറെറാന്നിനും കൊള്ളാത്തവരെന്നു് നിങ്ങൾക്കു് തോന്നുന്നവരെയാണ് നിങ്ങൾ ആശ്രമങ്ങളിലേക്കു സംഭാവന ചെയ്യുന്നതു്. അങ്ങനെയുള്ള അവർ

വിശിഷ്ടന്മാരായി മരണപര്യന്തം പൂജ്യന്മാരായിരിപ്പാൻ എന്തു വഴി ഞാൻ കണ്ടിരിക്കുന്നു എന്നാണ് പ്രശ്നം വന്നു കൂടുന്നതു്. അതായതു് അവർ ശുകദേവനു് തുല്യന്മാരായി വർത്തിപ്പാൻ ഞാൻ എന്തു വഴി എടുക്കുന്നു എന്നു്.

എനിക്കു് പറവാൻ തോന്നുന്നതു് നിങ്ങൾ വ്യാസ തുല്യന്മാരായിരുന്നാൽ നിങ്ങളുടെ പുത്രന്മാർ ശുകതുല്യന്മാരായിരിക്കും എന്നാണ്. മഹർഷിമാർ നാലു് ആശ്രമങ്ങളെ മേല്ക്കുമേൽ നിശ്ചയിച്ചുവെച്ചിട്ടുണ്ടു്. ബ്രഹ്മചര്യവും, ഗാർഹസ്ഥ്യവും നന്നായിരുന്നാൽ അതിന്നപ്പുറം വരുന്നതും നന്നായിരിക്കും. അതുകൊണ്ടു് ആശ്രമങ്ങൾ ആവശ്യമാണെന്നും അതുകൾ ദൂഷിക്കാതിരിക്കണമെന്നും നിങ്ങൾക്കു് ആവശ്യമുണ്ടെങ്കിൽ അതിന്നു വഴി നോക്കേണ്ടതു് പ്രധാനമായും ഗൃഹസ്ഥന്മാരായ നിങ്ങളാണ്. സൽപുത്രന്മാരെ ജനിപ്പിച്ചു് അവരെ സന്മാർഗ്ഗത്തിൽ ചരിപ്പാൻ പ്രേരിപ്പിക്കുകയും നിങ്ങളുടെ ആചരണംകൊണ്ടു് അവർക്കു് ശ്രദ്ധയും, ഉത്സാഹവും വർദ്ധിപ്പിക്കുകയും ആശ്രമങ്ങളോടു് നിങ്ങൾ യഥാർഹം പെരുമാറുകയും ചെയ്യുന്നതാണ് ആശ്രമാധഃപ്പതനത്തെ തടയുന്നതിന്നു് അത്യാവശ്യവും, സുഖപ്രദവുമായ മാർഗ്ഗം.

### ഒരു മറുവടി: ഒരു സന്ദേശം.

പുതുക്കാടു് ആശ്രമപ്രതിഷ്ഠാവസരത്തിൽ പൊതുജനങ്ങൾ കൊടുത്ത സ്വാഗതപത്രത്തിന്നു മറുവടി.

നിങ്ങളുടെ സ്വാഗതത്തിനു മറുവടി പറയുന്നതിനു മുമ്പ്, ഇവിടെ ഒരു ശ്രീരാമകൃഷ്ണാശ്രമം സ്ഥാപിപ്പാൻ നിങ്ങൾ ചെയ്ത പരിശ്രമത്തിൽ നിങ്ങൾ വിജയം നേടിയതിൽ നിങ്ങളെ ഞാൻ അഭിനന്ദിച്ചുകൊള്ളട്ടെ. ഈ അവസരത്തിൽ പല ചിന്തകളും എന്റെ മനസ്സിൽ തിങ്ങി വരുന്നുണ്ട്. എന്നാൽ അവയെ വെളിപ്പെടുത്തുവാൻ എന്റെ അസ്വാസ്ഥ്യം നിമിത്തം തല്ക്കാലം ഞാൻ അശക്തനാണ്. അതു് നിങ്ങൾക്കറിയാവുന്നതാണല്ലോ. എങ്കിലും രണ്ടു വാക്ക് പറവാൻ ഞാൻ ഉദ്യമിക്കുന്നു.

ഒന്നാമതായ് അധഃകൃതർ എന്നു പറയപ്പെടുന്ന എന്റെ സഹോദരന്മാരോട്:

അനേക നൂററാണ്ടുകളിലെ സമുദായമർദ്ദനം നിമിത്തം അധഃകൃതർ എന്ന മുദ്ര പതിഞ്ഞിട്ടുള്ള സഹോദരന്മാരെ! നിങ്ങൾക്ക് ആശയും ധൈര്യവും തരുന്ന ഒരു സന്ദേശം കൊണ്ടാകുന്നു ഞാൻ ഇവിടെ വന്നിരിക്കുന്നതു്. നിങ്ങളുടെ മോചനകാലം ഇതാ വന്നിരിക്കുന്നു. ആഹ്ലാദകരമായ ഈ സന്ദേശമാകുന്നു എനിക്ക് നിങ്ങളെ അറിയിപ്പാനുള്ളതു്. ഇനിമേൽ നിങ്ങൾ അധഃകൃതരല്ല. നിങ്ങളെ താഴ്ത്തുവാനൊ നിങ്ങളെ അമർത്തുവാനൊ ഇനിമേൽ ഒരുവനും ഉണ്ടാകുന്നതല്ല.

ശ്രീരാമാനുജാചാര്യർ നിങ്ങളെ "തിരുകുലത്താർ" എന്നാണ് സംബോധന ചെയ്തതു്. നിങ്ങൾ ശ്രീകുലത്തിൽ പിറന്നവരാണ്; ശ്രീപതിയുടെ സന്താനങ്ങളാണ്; മഹത്വത്തിന്നു് അവകാശികളുമാണ്. ആ ശ്രീപതിയോടു്

നിങ്ങളുടെ മേലാളർ എന്ന പറയപ്പെടുന്നവക്ക് എന്തു സംബന്ധം ഉണ്ടൊ അതു നിങ്ങൾക്കും ഉണ്ടു്. അവരും നിങ്ങളും ഒരുപോലെ ഭഗവൽസന്താനങ്ങളാണ്. അവക്കു മാത്രം ഒരുയൎച്ചയും നിങ്ങൾക്കു മാത്രം ഒരു താഴ്ചയും ഇല്ല. നിങ്ങളും ഈശ്വരങ്കൽനിന്നു വേറിട്ടവരൊ അകന്നുനില്ക്കുന്നവരൊ അല്ല. ആ മേലാളരുടെ പരമപ്രമാണമായ വേദം അതിനെപ്പററി എന്തു പറയുന്നു ?

സഹസ്രശീൎഷാ: പുരുഷ:
സഹസ്രാക്ഷ: സഹസ്രപാത്.
സഭൂമിം വിശ്വതൊ വൃത്വാ
അത്യതിഷ്ഠത് ദശാംഗുലം.

(ആ പുരുഷനു് ആയിരം തല, ആയിരം കണ്ണു്, ആയിരം കാൽ. ആ പുരുഷൻ ഭൂമിയെ മുഴുവൻ മൂടിനിന്നു് പിന്നേയും പത്തു വിരൽ കടന്നു നില്ക്കുന്നു). അത്ര മാത്രമല്ല.

ബ്രാഹ്മണോസ്യ മുഖമാസീത്
ബാഹുരാജന്യ: കൃത:
ഊരൂതദസ്യ യദ് വൈശ്യ:
പദ്ഭ്യാം ശൂദ്രൊ അജായത.

(ബ്രാഹ്മണൻ ആ പുരുഷന്റെ മുഖം, രാജാവു് ബാഹുക്കൾ, വൈശ്യർ ഊരുക്കൾ, പാദത്തിൽനിന്നു ശൂദ്രനും ജനിച്ചു).

നാലു വൎണ്ണങ്ങളും ഒരേ പുരുഷന്റെ ശരീരാവയവങ്ങൾ: ഇങ്ങിനെ ഒരു സൎവ്വവ്യാപിയായ പുരുഷനെയാകുന്നു വേദങ്ങൾ വിവരിച്ചിട്ടുള്ളതു്. ആ പുരുഷൻ എവിടെയുമുണ്ടു്, ഏതിലുമുണ്ടു്. ഏതും ആയിരിക്കുന്നതുമുണ്ടു്.

അതുകൊണ്ടു് ഏതിലും സമദർശിത്വം ഉപദേശിക്കപ്പെട്ടി ട്ടുമുണ്ടു്.

വിദ്യാവിനയസമ്പന്നെ
ബ്രാഹ്മണെ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകെ ച
പണ്ഡിതാ: സമദർശിനഃ.

(വിദ്യയും വിനയവും തികഞ്ഞ ബ്രാഹ്മണനിലും പശു വിലും ആനയിലും നായിലും നായിന്റെ മാംസം തിന്നുന്ന വനിലും ജ്ഞാനികൾ സമദർശികളാകുന്നു.)

വേദങ്ങൾ ഇങ്ങിനെ വിളംബരം ചെയ്തിരിക്കെ വൈദിക ന്മാർ എന്തു ചെയ്തിരിക്കുന്നു ?

ആ വേദങ്ങൾ അവരുടെ സ്വകാര്യസ്വത്തു്: അതു് മററുള്ളവൎക്കു് കണ്ടുകൂടാ കേട്ടുകൂടാ എന്നാക്കി. എന്നു മാത്രമല്ല, സ്വാത്ഥ്യം മുഴുത്തു് അവർ ആ പുരുഷശരീരത്തിൽ കത്തിവെച്ചു; കൊത്തിയെടുത്ത ഭാഗം ദൂരെയെറിഞ്ഞു, പുരു ഷനെ മുടന്തനാക്കി. ആ മുടന്തനേയാണു് അവർ ആരാ ധിച്ചുവരുന്നതു്, വൈദികദേവനെയല്ല, വൈദികന്മാരെന്നും നിങ്ങളുടെ മേലാളെന്നും പറയുന്നവർ ആരാധിക്കുന്നതു്. അതിന്റെ ശരിയായ ഫലം? നാം അധഃപതിച്ചു. ദുഷി ച്ചു! ആ സ്ഥിതിയിൽ നിന്നു നമ്മെ ഉദ്ധരിപ്പാനാകുന്നു ശ്രീരാമകൃഷ്ണൻ അവതരിച്ചതു്: അദ്ദേഹം ഏതെങ്കിലും ഒരു വൎഗ്ഗത്തിന്റെയൊ രാജ്യത്തിന്റെയൊ നന്മക്കായിട്ടു് മാത്രം വന്നതല്ല. ലോകത്തിൽ സൎവ്വരാജ്യങ്ങളിലുമുള്ള സ്ത്രീപുരു ഷന്മാരുടേയും സൎവ്വജീവികളുടേയും ശ്രേയസ്സിനാണവതര

ച്ചതു് - ആ ജ്യോതിസ്സിന്റെ - ദക്ഷിണേശ്വരത്തു് പഞ്ചവടിയിൽനിന്നുയൎന്ന കിരണങ്ങളുടെ പ്രകാശമാകുന്നു നിങ്ങൾ ഇന്നു് ഇവിടെ കാണുന്നതു്.

ഇന്നു ലോകത്തിൽ എന്തുയെല്ലാമോ മാററങ്ങൾ വന്നുകൊണ്ടിരിക്കുന്നു. സാമുദായികവും സാമ്പത്തികവും രാഷ്ട്രീയവുമായ കോളിളക്കങ്ങൾ പാന്നിരിക്കുന്നു. ഇതു് നിങ്ങൾക്കു് ഒരു അവസരമാണു്. അതു് പാഴാക്കിക്കളയരുതു്? കിണഞ്ഞു് പണിയെടുത്തു് നിങ്ങൾക്കു് ഒരു മാന്യസ്ഥാനം നിങ്ങൾ നേടണം. ആലസ്യം വെടിഞ്ഞു് കുണ്ഠിതഭാവം കളഞ്ഞു് ഉദ്യമിക്കണം. ഈ ആശ്രമം നിങ്ങളുടെ പുരോഗതിക്കു സഹായിക്കും. ഭഗവാൻ നിങ്ങളെ അനുഗ്രഹിപ്പാൻ ഞാൻ പ്രാൎത്ഥിക്കുന്നുണ്ടു്. ഭഗവാൻ ഒരാശ്രമത്തിന്റെയൊ പള്ളികളുടേയോ നാലു ചുമരിനുള്ളിൽ മാത്രം ഒതുങ്ങിയിരിക്കുകയില്ല. എല്ലാ പ്രാണികളുടെയും ഹൃദയഗുഹയിൽ ഇരുന്നരുളുന്നുണ്ടു്; സൎവ്വ ചരാചരങ്ങളേയും വ്യാപിച്ചിരിക്കുന്നുണ്ടു് എന്നബോധം നിങ്ങൾക്കുണ്ടാകുവാനും ആ വിരാട്പുരുഷനെ ശരിയായാരാധിപ്പാൻ നിങ്ങൾക്കു കഴിവുണ്ടാകുവാനും നിങ്ങളെ അനുഗ്രഹിക്കട്ടെ എന്നു വീണ്ടും വീണ്ടും ഞാൻ പ്രാൎത്ഥിക്കുന്നു.

(തുടൎന്നുകൊണ്ടു് സ്വാമാജി പറഞ്ഞു.)

ശ്രീ വിവേകാനന്ദസ്വാമികൾ കേരളത്തിൽ വന്നപ്പോൾ അദ്ദേഹത്തിനു ആദ്യമായി ഭിക്ഷകൊടുത്തതു് ഒരു ബ്രാഹ്മണനായിരുന്നു എന്നു എന്നോടു് കൊല്ലങ്കോടു് രാജാവവർകളുടെ മാതാവു് പറകയുണ്ടായി. ആ ഭിക്ഷാദാനം സഫലമാകാതെ കഴികയില്ല. എന്നാൽ എന്തുകൊണ്ടാണു് നമ്പൂതിരിബ്രാഹ്മണർ ഈ പ്രസ്ഥാനത്തിൽ മററു വൎഗ്ഗക്കാരുമായു് സഹകരിച്ചുകാണാത്തതു് എന്നു ഞാൻ ആലോചിച്ചിരുന്നു. ഇപ്പോൾ അതു് ഫലിച്ചുകാണുന്നു.

ആദ്യമായിട്ടു് ഒററപ്പാലത്തും രണ്ടാമതായിട്ടു് ഇവി ടേയും നമ്പൂതിരിബ്രാഹ്മണരുടെ സഹായത്താലാണു് രണ്ടി ടത്തും ആശ്രമം സ്ഥാപിപ്പാൻ സംഗതിയായതു്. ഇതു് കേരളത്തിനു ശുഭസൂചകമാണെന്നു ഞാൻ വിശ്വസിക്കുന്നു. വിശേഷിച്ചു് ഇന്നു് ഇവിടെ മേൽജാതി, കീഴ്ജാതി എന്ന വ്യത്യാസംകൂടാതെ എല്ലാ ജാതിക്കാരും ഒന്നിച്ചു് സഹോദരഭാവത്തിൽ കൂടിക്കഴിഞ്ഞതിൽ ഞാൻ വളരെ സന്തോഷിക്കുന്നു.

## വൃഥാഭിമാനം.

സ്വാഗതപത്രത്തിൽ നിങ്ങൾ സദയം എന്നെ പുകഴ്ത്തി പറഞ്ഞതിനു് ഞാൻ നന്ദി പറയുന്നു. അതു കേട്ടപ്പോൾ എനിക്കു് ഓർമ്മവന്ന കഥ ഞാൻ പറയാം. ഉപനിഷൽ കഥയാണു്.

ഒരിക്കൽ ദേവന്മാർ അസുരന്മാരെ യുദ്ധത്തിൽ തോ ല്പിച്ചു. അതു് അവരുടെ വീര്യംകൊണ്ടാണെന്നു് അവർ ഗർവ്വോടെ ഘോഷിച്ചു. ആ അഹംഭാവം അല്പം ശമി പ്പിപ്പാൻവേണ്ടി ഭഗവാൻ ഒരു യക്ഷന്റെ രൂപത്തിൽ സ്വർഗ്ഗ ത്തിൽ ചെന്നു. അപൂർവ്വരൂപം കണ്ടു് അതു് ആരെന്നറി വാൻ അഗ്നിയെ അയച്ചു. അഗ്നി അടുത്തു് ചെന്നപ്പോൾ യക്ഷൻ അഗ്നിയോടു് താങ്കൾ ആരാണു്, കർമ്മശക്തിയെ ന്താണു് എന്നു ചോദിച്ചു.

അഗ്നി:— ഞാൻ അഗ്നി: ഞാൻ ഏതിനേയും ഭസ്മമാക്കും.

യ:— അതു് കാണാൻ കൌതുകം ഉണ്ടാകും. ഇതാ ഈ ഒരു പുൽകൊടി, ദഹിപ്പിക്കുക! എന്നു പറഞ്ഞു് ഒരു പുൽകൊടി നുള്ളിയെടുത്തു് എറിഞ്ഞുകൊടുത്തു.

അഗ്നി പാടഞ്ചുംപെട്ടു. പുല്ല് വാടിയതുപോലുമില്ല. ആളെ അറിഞ്ഞതുമില്ല-പിന്നെ ദേവകൾ വായുവിനെ അയച്ചു. യക്ഷന്റെ ചോദ്യത്തിന്ന വായു പറഞ്ഞു.

വായു:— ഞാൻ എന്തിനേയും ചലിപ്പിക്കും, അട്ടിമറിക്കും, പറപ്പിക്കും!

യ:— അതു ബഹുരസം ഇതാ ഈ പുല്ലിനെ മറിച്ചിടു! വായു തന്റെ പ്രാണശക്തി മുഴുവൻ പ്രകടിപ്പിച്ചു. വിയത്തൊലിച്ചു. പുൽക്കൊടി അനങ്ങുന്നില്ല.

ദേവകൾ അമ്പരന്നു. ഒടുവിൽ ഇന്ദ്രൻതന്നെ ചെന്നു. അപ്പോൾ യക്ഷനെ കാണ്മാനേയില്ല. ആ സ്ഥാനത്തുണ്ടു് ഉമാദേവി; ഇന്ദ്രൻ ദേവിയെ വണങ്ങി. യക്ഷനെപ്പററി ചോദിച്ചു.

ഉമ:— ആ യക്ഷൻ ബ്രഹ്മംതന്നെയാണു്. ബ്രഹ്മശക്തികൊണ്ടാണു് നിങ്ങൾ ജയിച്ചതു്. നിങ്ങളുടെ ശക്തി എന്നു് നിങ്ങൾ അഭിമാനിച്ചതു് അബദ്ധമായി. ശക്തിയെല്ലാം ബ്രഹ്മത്തിന്റെതാണെന്ന നിങ്ങളെ പഠിപ്പിച്ചതാണു്. ഇത്രയും പറഞ്ഞു് ഉമയും മറഞ്ഞു.

ഞാൻ വല്ലതും ചെയ്തിട്ടുണ്ടെങ്കിൽ അതിന്നു് എന്നെ പ്രശംസിപ്പാനില്ല. ശക്തി എന്റെതല്ല. ഒരു തെണ്ടൻ കപ്പുസ്വാമി പോലീസുകാരനായി കയ്യുയർത്തിയാൽ ഏതു പ്രമാണിയുടെ വണ്ടിയും നിൽക്കണം. ഞാൻ വലിയവൻ എന്ന കപ്പുസ്വാമി ഞെളിഞ്ഞു. പിറെറന്ന അവനെ ഉദ്യോഗത്തിൽനിന്ന പിരിച്ചു. അവൻ പഴയ കപ്പുവായി.

ഭഗവാൻ നിങ്ങളെയെല്ലാവരെയും അനുഗ്രഹിക്കട്ടെ!

——൦൦——

